RASHTRAPATI BHAVAN,
New Delhi-4, July 66

Dear Sri, Bhaskaran Nair,

Thank you for your letter and the valuable book. I am very glad to say that your work of spreading the knowledge of great Tamil Classics in Kerala is quite useful to the country.

With best wishes,

Yours sincerely,
(Sd.)
S. RADHAKRISHNAN

Sri. Thiruvallam Bhaskaran Nair,
Purakkamam, Ambalathara.
Trivandrum-9.

---

Malayalam rendering of
NALADIYAR
(A Popular Tamil Classic) by
Thiruvallam Bhaskaran Nair

First Print 1967

Published by
ARULNILAYAM PUBLISHERS
AMPALATHURA, Trivandrum-9.

Printed at
Prasad Printing Works
Attakulangara, Trivandrum.

Price Re 1-50

## വണക്കം.

വാനത്തുദിച്ച മഴവില്ലിനു തുല്യമാമെൻ
മേനിക്കൂഴം നിലയറിഞ്ഞതുതാതമൂലം
ഞാനെൻ മനം നിലപെറാൻ ഭുവിപാദമൂന്നാ
ത്തോനീനിലം തലതൊട്ടും പടികുമ്പിടുന്നേൻ!

## ആശംസ

കുറെ കൊല്ലങ്ങളായി, ശ്രീ തിരുവല്ലം ഭാസ്കരൻനായർ തമിഴിലെ ഉന്നതങ്ങളായ ആധ്യാത്മിക ഗ്രന്ഥങ്ങളേയും സാംസ്കാരിക ഗ്രന്ഥങ്ങളേയും മലയാളത്തിൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചു, മലയാളികൾക്കും മലയാളഭാഷയ്ക്കും വിലമതിക്കാനാവാത്ത സേവനമനുഷ്ഠിച്ചുകൊണ്ടിരിക്കയാണ്. 'നാലടിയാർ' എന്ന ഈ ഗ്രന്ഥം തിരുക്കുറൾപോലെയുള്ള ഒരു മഹാഗ്രന്ഥമാണ്. വിജയപൂർവ്വം ജീവിതം നയിച്ച് മനുഷ്യജന്മത്തെ അന്വർത്ഥമാക്കുന്നതിനാവശ്യമായ സൽഗുണങ്ങൾ ഹൃദസ്പൃക്കാകുന്നരീതിയിൽ ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഈ തർജ്ജിമയിൽ ആശയങ്ങൾ വളരെ സ്പഷ്ടമായ രീതിയിൽ ഇണക്കിപ്പുകത്തിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. ഈ ഗ്രന്ഥം മലയാളികൾക്കവേണ്ട ഉണർവ്വ് നൾകട്ടെ. ഗ്രന്ഥകർത്താവായ ശ്രീ: ഭാസ്കരൻ നായർ മേലാലും വിപുലമയ തോതിൽ മലയാളസാഹിത്യത്തെ പുഷ്ടിപ്പെടുത്താൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ. ദേശത്തിൻെറ യഥാർത്ഥമായ പുരോഗതിക്കു അദ്ദേഹത്തിൻെറ ഈ വിധമുള്ള പ്രവർത്തനങ്ങൾ പ്രയോജകീഭവിക്കട്ടെ എന്ന പ്രാർത്ഥനയോടെ,

തിരുവനന്തപുരം }
30—7—1966. }

പട്ടം എ. താണുപിള്ള
ഗവർണ്ണർ, ആന്ധ്രാസ്റ്റേറ്റ്.

# അവതാരിക.

---

അതുല്യശ്രേഷ്ഠതയും ആഗോളപ്രസിദ്ധിയും ഉള്ള തിരുക്കറളിനെ, അതിൻെറ നീണ്ട രണ്ടായിരം കൊല്ലങ്ങൾക്കിടയ്ക്കു്, ഇന്നേവരെയുണ്ടായിട്ടുള്ള വ്യാഖ്യാനകർത്താക്കളാരും കാണാത്ത അത്യുജ്ജ്വലങ്ങളായ ആന്തരാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന ഭാഷ്യം നൽകി ഭാഷാന്തരം ചെയ്തതോടൊപ്പം ഒഴിവിലൊടുക്കം, കൈവല്യനവനീതം തായുമാനവർ കൃതികൾ തുടങ്ങി അതിഗഹനങ്ങളായ പലസിദ്ധാന്ത മഹാശാസ്ത്രങ്ങളേയും ഉൽകൃഷ്ട വ്യാഖ്യാനങ്ങൾ സഹിതം മനോഹര കാവ്യങ്ങളാക്കി പരിഭാഷപ്പെടുത്തി പരമപാവനമായ മാതൃഭാഷാസേവനം അനുഷ്ഠിച്ചുവരുന്ന എൻെറ ബഹുമാന്യ സുഹൃത്തു്, മഹാകവി ശ്രീ: തിരുവല്ലം ഭാസ്കരൻ നായർ, ഇപ്പോൾ 'നാലടിയാർ' എന്ന ഉൽകൃഷ്ടഗ്രന്ഥത്തെയും, തൻെറ അനശ്വര സംഭാവനകളുടെ കൂട്ടത്തിൽ മഹത്തായ മലയാളസാഹിത്യലോകത്തിനു് കാഴ്ചവയ്ക്കുന്നു.

പുറനാനൂറ, കലിത്തൊകൈ തുടങ്ങിയ ചില അതിപ്രാചീന സംഘകൃതികളിൽ ബുദ്ധ, ജൈനസംസ്കാരങ്ങൾ പ്രകാശിച്ചുകാണുന്നു. അതുകൊണ്ടു്. സംഘകാലഘട്ടത്തിൻെറ ഒടുവിൽ തമിഴ്നാട്ടിൽ ബുദ്ധ, ജൈനമതങ്ങൾ പ്രാബല്യത്തിലിരുന്നിരുന്നു എന്നനുമാനിക്കാം. ജൈനമതത്തെ ശക്തിയായെതിർത്തോട്ടിച്ച തിരുജ്ഞാനസംബന്ധരുടെ കാലത്തിനു മുമ്പായിരിക്കണം നാലടിയാരെപ്പോലെ ആ മതത്തിൻെറ മാർഗ്ഗസ്പർശികളായ പലഗ്രന്ഥങ്ങളും രചിക്കപ്പെട്ടതു്

കുറഞ്ഞ എണ്ണം പാദങ്ങൾ ഉള്ളപദ്യങ്ങൾ എന്നർത്ഥപ്പെടുത്തുന്ന കീഴ്ക്കണക്കു ഗ്രന്ഥങ്ങൾ പതിനെട്ടിൽ ഒന്നാണു്

നാലടിയാർ. നാലു പാദങ്ങൾ ഉള്ള പദ്യങ്ങൾ ഉള്ളതു് എന്നർത്ഥം വരുന്ന 'നാലടി' എന്ന പദത്തോടു് 'ആർ' എന്ന ബഹുമാന പ്രത്യയവും ചേർന്നാണ് ഈ പേരുണ്ടായിട്ടുള്ളതു്.

ധർമ്മാർത്ഥകാമങ്ങളെ ബോധിപ്പിക്കുന്ന മേന്മയിൽ തിരുക്കുറളിനൊപ്പം സ്ഥാനം നാലടിയാർക്കും കല്പിച്ചിട്ടുണ്ടു്.

"ആലും വേലും പല്ലുക്കുറുതി,

നാലും ഇരണ്ടും ചൊല്ലുക്കുറുതി" എന്ന പഴഞ്ചൊല്ലിൽ രണ്ടെന്നു പറയുന്നതു് തിരുക്കുറളിനേയും നാലു്, നാലടിയാരെയും ഉദ്ദേശിച്ചാണു്.

നാന്നൂറു ജൈന സന്യാസിമാരാണു് ഗ്രന്ഥം രചിച്ചതു്. ഈ നിർമ്മിതിയെപ്പററി ഒരൈതിഹ്യം നിലവിലുണ്ടു്. അനവധി വർഷം മുമ്പു് എട്ടു പർവ്വതങ്ങളിലായി വാണിരുന്ന 8000 ജൈനസന്യാസിമാർ ക്ഷാമംനിമിത്തം സ്ഥലംവിട്ടു. അവർ പാണ്ഡ്യരാജധാനിയായ മധുരയിലെത്തി ആസ്ഥാന വിദ്വാന്മാരായി സേവനം അനുഷ്ഠിച്ചുവന്നു. സ്വന്ത നാടുകളിൽ ക്ഷാമം കുറഞ്ഞതറിഞ്ഞു തിരിച്ചുപോകാൻ ഭാവിച്ച പണ്ഡിതന്മാരെ വിട്ടുപിരിയാൻ ഇഷ്ടപ്പെടാത്ത രാജാവു് അവരെപോകാൻ അനുവദിച്ചില്ല. അതിനാൽ അവർ ഓരോപദ്യംവീതം ഓലയിൽ എഴുതി അവരവരുടെ പാർപ്പിടങ്ങളിൽ ഇട്ടിട്ടു് രാജാവറിയാതെ നാടുവിട്ടു. ദുഃഖിച്ചരാജാവു്, പദ്യങ്ങളുടെ മാറററിയാൻ എഴുതിയ ഓലകളെ ആററിലിട്ടപ്പോൾ നാന്നൂറോലകൾ ഒഴുക്കിനെതിരെ ഒഴുകിക്കേറി. സന്തോഷം കൊണ്ടരാജാവു് "നാലടി നാന്നൂറു്" എന്നപേരിൽ ഈ പദ്യങ്ങളെ ലോകോപകാരാർത്ഥം ഗ്രന്ഥമാക്കിച്ചെയ്യാനാജ്ഞാപിച്ചു. അങ്ങനെ പതുമനാർ എന്ന ജൈന സന്യാസി ഒരീശ്വരസ്തുതിയുംകൂടി എഴുതിച്ചേർത്തു് പല വിഭാഗങ്ങളോടുകൂടി ഈ ഗ്രന്ഥം ചമച്ചു.

ഗ്രന്ഥത്തിൽ 200-ാം പദ്യത്തിൽ "പെരുമുത്തരൈയർ" എന്നൊരുപദം കാണുന്നു. ചെന്തലശാസനത്തിൽ മുത്തരൈയർ

വംശത്തിൽപ്പെട്ട 'പെരുമ്പിടുക മുത്തരൈയ'നെ ആചാര്യൻ അനിരുദ്ധൻ വാഴ്ത്തിയിട്ടുണ്ട്. ഏഴാം ശതാബ്ദത്തിന്റെ മദ്ധ്യത്തിൽഭരിച്ചിരുന്ന മുതൽപരമേശ്വരവമ്മ പല്ലവനു് "പെരുമ്പിടുക എന്ന ബഹുമതി ഉണ്ടായിരുന്നതിനാൽ അദ്ദേഹത്തിന്റെ കീഴിൽ പെരുമുത്തരൈയർ ഉപരാജാക്കന്മാരായിരുന്നു എന്നു കരുതാം. ഇതിനല്പം മുമ്പു് കി: പി 650–ൽ പദ്യങ്ങൾ രചിക്കപ്പെട്ടിരിക്കണം "നാലടിയാർ" പ്രസാധനം ചെയ്യപ്പെട്ടതു് കി: പി 700–നടുത്തായിരിക്കാനും തരമുണ്ടു്.

ഇളമ്പൂരണർ, നച്ചിനാർക്കിനിയർ, പരിമേലഴകർ മുതലായ പ്രസിദ്ധ വ്യാഖ്യാതാക്കൾ ഈ ഗ്രന്ഥത്തിലെ ഭാഗങ്ങൾ ഉദാഹരണങ്ങൾക്കായുദ്ധരിച്ചുകാണുന്നുണ്ടു്. ഇതിനു തരുമർ എഴുതിയ ഒരു പഴയ വ്യാഖ്യാനവും ഒരജ്ഞാത കർത്താവിന്റെ വ്യാഖ്യാനവും ഉണ്ടു്. ജീവിതത്തെപ്പററി ചിന്തിച്ചു്, അപഗ്രഥിച്ചു വിമർശിക്കുന്ന ഈ ഗ്രന്ഥത്തിന്റെ മേന്മയെ പുരസ്കരിച്ചു് Rev, Dr: G. U. Pope, കപ്പുസ്വാമി മുതലിയാർ, അനവരത വിനായകംപിള്ള എന്നിവർ ഇതിനെ ഇംഗ്ലീഷിൽ തർജ്ജിമ ചെയ്തിട്ടുണ്ടു്.

നാനൂറു പാട്ടുകളെ പത്തുവീതമുള്ള നാല്പതധികാരങ്ങളിലാക്കി മൂന്നു വിഭാഗങ്ങളിൽക്കൂടി ധർമ്മം, അർത്ഥം, കാമം ഇവയെ ഉന്നതനിലവാരത്തിൽകൂടി പ്രസ്താവിക്കുകയാണു് ഈ ഗ്രന്ഥത്തിൽ ചെയ്തിട്ടുള്ളതു്,

തർജ്ജിമ യഥാർത്ഥത്തിൽ ഒരു വ്യാഖ്യാനത്തിന്റെ ആവശ്യത്തെ ദൂരീകരിക്കുകയുംകൂടിചെയ്യുന്നുണ്ടെന്നു പറയാം. മൂലഗ്രന്ഥത്തിലെ നാലു വരികളെ അത്രയുംമാത്രം വലിപ്പമുള്ള മണിപ്രവാളം നാലടികളിൽ സരസമായി ഒതുക്കിനിറുത്തിയിട്ടും ഉണ്ടു്. ഈ ആശയാവിഷ്കരണപാടവം ശ്രീ. നായരുടെ പരിഭാഷകളുടെ പ്രത്യേകതയാണു്. ഒരുദാഹരണം.

"ചെല്ലാവിടത്തും കടിപ്പിറന്താ ചെയർനവ്
ചെല്ലിടത്തും ചെയ്യാർ ചിറിയർ–പുൽവായ്
പരുമം പൊറപ്പിനം പായ് പരിമാ പോൽ
പൊരു മുരൺ ആററതൽ ഇൻറ്" എന്ന മൂലഭാഗത്തെ
"ധർമ്മം വിടില്ല യീടരിങ്കലു മക്കളിനൻ
ധർമ്മം തൊടില്ല സുഖവാസ്സിലുമേ കുലേഭ്യൻ
കൊമ്പെന്തിനാവു മൊരു മാനിനു ചാടിയോടി
വെമ്പിക്കുതിച്ചു പടയേറവതശ്വമല്ലോ."

എന്നുജ്വലമായും അനായാസേനയായും വിവർത്തനം ചെയ്തിരിക്കുന്നു. പേരിനെക്കാറം നീണ്ട ബിരുദങ്ങാറം ചുമക്കുന്നവക്കു സാധിക്കാത്ത സേവനമാണ് ഒരു ബിരുദവും ഇല്ലാത്ത ശ്രീ. നായർ നിവ്വഹിച്ചുപോരുന്നതെന്നു ഈ പദ്യത്തിൻെറ തുടർച്ചയായി നാം ഓർമ്മിക്കുന്നതുനന്നായിരിക്കും.

ഒരു തർജ്ജിമയാണെന്നു തോന്നാതിരിക്കുന്നതാണ് ഒരു തർജ്ജിമയുടെ വൈശിഷ്ട്യമെങ്കിൽ ഇതൊരു തനിഗ്രന്ഥമാണ്. ഒന്നു രണ്ടുദാഹരണങ്ങാറംകൂടി നോക്കുക:—

"താരുണ്യം തുലയും ക്ഷണം; വനനദീ
തീരത്തു ദാരുക്കളും
നീരിൽ താൻ ഫലവും പൊഴിച്ചു, വീഴുമേ
വേരററ വെള്ളത്തിലായ്;
ആരാൽ കാമിനിതൻെറ ചാരുതനുക–
ണ്ടുള്ളം തളൎന്നീടൊലാ,
ചീരററത്തനുവും വളഞ്ഞു വടികു–
ത്തിപ്പിൻ നടക്കായ്വരും."

"ആലിൻമരം വിഴുവതിന്നിടയാക്കിടാതെ
പാലിച്ചിട്ടും വിഴുവതിന്നു വിഴുന്നതെല്ലാം
മാലുററ വീണ്ട ജനകന്നു നിവൻ നില്പൂ–
നാലംബമായ് തനയരേവരുമേവരും മേൽ"

മാറത്തു മാലയണിയിച്ചു തലോടി നാഥൻ
മാറിപ്പിരിഞ്ഞ കമനിക്കു്, ദിഗന്തമാകെ
മാരിക്കു മുമ്പു മുകിലിന്നിടി കേട്ടതെല്ലാ–
മാരാലടുത്ത മരണാരവമൊത്തിരിക്കും.–

“ഓലക്കണക്കെഴുതു മാരവമററ സായം
കാലത്തിലക്കമനിയും മലർ മാലയെ ക്കേറം
പിച്ചിയെറിഞ്ഞു, കുളിർ കൊങ്ക പൊതിഞ്ഞിരുന്ന
നൽചന്ദനം തടവിമാച്ചു,ടി വീണു കേണാറം” 397

ഒരു കവിയുടെ ഹൃദയത്തെ ശരിയായറിയാനും സൂക്ഷ്മാർത്ഥസാരങ്ങളെ ഒട്ടും വിടാതെ കവിതയിൽതന്നെ പ്രകാശിപ്പിക്കാനും മറെറാരു കവി വൈഭവത്തിനു മാത്രമേ പൂർണ്ണമായി കഴിയൂ എന്നതിനു പരിഭാഷകൻെറ ഈ ഗ്രന്ഥവും ഒരു നിർഭര നിദർശനമാണു്. ബാഹ്യമായി അകൽച്ചയുണ്ടെന്നു തോന്നിയാലും ശ്രീ: നായരുടെ പരിഭാഷകളും മൂലഗ്രന്ഥവും ശിവശ്ശക്തി യോഗത്തിൽ നില്ക്കുന്നതു ക്ഷമയുള്ള സൂക്ഷ്മനിരീക്ഷകർക്കുമാത്രമേ ബോദ്ധ്യപ്പെടുകയുള്ളൂ. ജീവിതത്തെപ്പററിയുള്ള ചിന്താഗതികളുടെ കൊടുമുടിയിൽ നിന്നുകൊണ്ടു് സർവ്വഗതമായ കവിതാസുഷമായിൽ സേകം ചെയ്തുസംവരിച്ചിട്ടുള്ള ഈ ഗ്രന്ഥം തീർച്ചയായും ജീവിതവിമർശന ഫലത്തെയും കാവ്യലോകത്തിനു പുതുമയേയും പ്രദാനം ചെയ്യുന്നുണ്ടെന്നു അനുഭവജ്ഞർ സമ്മതിക്കും.

വിധേയൻ.

ഇളയപെരുമാൾ പിള്ള
(Sd)
M. A. M. Litt
കേരളാ യൂണിവേർസിററി.

തിരുവനന്തപുരം
4—9—1967.

# ഉപോദ്ഘാതം

---

മഹാകവിയും തത്വജ്ഞനുമായ കാളിദാസന്റെ കവിതകളിൽ നാലു ലോകോത്തര പദ്യങ്ങളെ നാം വാഴ്ത്തിവരുന്നുണ്ടു്. ലോകോത്തരങ്ങളായ 1330 പദ്യങ്ങൾ ഉൾക്കൊണ്ടുള്ളതാണു് തിരുക്കുറൾ. നാലടിയാരിലെ നാനൂറു നാലടികളും ലോകോത്തരങ്ങളാണു്. തിരുക്കുറളിലെ 1330 ഈരടികളിൽ ഒന്നുപോലും ഒരു കാലത്തും ഒരു ജാതി, മത, ദേശക്കാർക്കും അപ്രധാനമെന്നു കരുതാൻ സാധിച്ചിട്ടില്ലാത്തതിനു മുഖ്യഹേതു ആശയങ്ങളുടെ പുതുമയോ. ഗാംഭീര്യമോ അല്ല, ബോധനശക്തിയും യാഥാർത്ഥ്യവും വാഗർത്ഥങ്ങളുടെ ഏകത്വവുമാണു്. ഈ സംസാരജീവിതത്തിന്റെ ഗുണദോഷങ്ങളെ നിരൂപിക്കുന്നതു ഒരു മുഴുത്ത സംസാരിയായിരുന്നാൽ മദ്യപാനത്തിന്റെ ഗുണദോഷങ്ങളെ മദ്യലഹരി പിടിപെട്ടിരിക്കുന്ന ഒരാൾതന്നെ നിരൂപണംചെയ്തതുപോലെയായിരിക്കാനേ തരമുള്ളൂ. പരമജ്ഞാനിയായ തിരുവള്ളുവർ വ്യവഹാരജീവിതത്തിൽ ഇരിക്കവേ അതിനതീതനുമായിരുന്നു. അതിനാൽ അങ്ങനെയുള്ള ഒരാളിന്റെ മൊഴികൾക്കു യാഥാർത്ഥ്യം കൂടുന്നു. ഈ മേന്മയാലാണു് തിരുക്കുറൾ ഈ ലോകജീവിതഗതിയാകുന്ന നദിയുടെ ഒഴുക്കിൽക്കൂടിത്തന്നെ അതിനെതിരായി ഇന്നും ഒഴുകിക്കൊണ്ടിരിക്കുന്നതു്.

നിത്യാനന്ദപ്രാപ്തിയ്ക്കു് സോപാനമായി ജീവിതയാഥാർത്ഥ്യങ്ങളെപ്പററിയുള്ള അറിവോടുകൂടിയുള്ള ഉത്തമലോകജീവിതമാർഗ്ഗത്തെ അനുശാസിക്കുകയാണു് തിരുക്കുറൾ ചെയ്യുന്നതു്. ഈ മാർഗ്ഗംതന്നെ നാലടിയാരിലെ ഉള്ളടക്കവും. പ്രപഞ്ചത്തെ ഒരുഗീതനാക്കിക്കൊണ്ടു് പ്രപഞ്ചാവസ്ഥകളെത്തന്നെ അനുശാസനങ്ങൾക്കു നിദർശനങ്ങളായി ചൂണ്ടിക്കാണിച്ചുതരുകയും ചെയ്യുന്നു

ഗ്രന്ഥത്തിൻെറ ഉത്ഭവം, കാലം, മഹത്വം എന്നിവയെ പ്പററി അവതാരികയിൽ പറഞ്ഞിട്ടുള്ളതിൽ കവിഞ്ഞു് ഒന്നും പറയാനുള്ളതായിട്ടില്ല.

25 കൊല്ലംമുമ്പു് മഹാകവി ഉള്ളൂർ തമിഴിലുംകൂടിമഹാ പണ്ഡിതനായ ഒരു സ്നേഹിതനോടു് നാലടിയാർ തർജ്ജിമ ചെയ്യണമെന്നു് പ്രേരിപ്പിച്ചെഴുതിയിരുന്നതു് ഞാൻ കാണാനി ടയായി. ആ എഴുത്തിൽ തുളുമ്പിനിന്ന മഹാകവിയുടെ ഭാഷാ പ്രേമം എന്നെ പുളകം കൊള്ളിച്ചു.

രാജ്യസ്നേഹവും ഭാഷാസ്നേഹവും ഏകയോഗത്തിൽ നില്ക്കു ന്ന ഒരു മഹാശയൻെറ വിശാല വീക്ഷണത്തിൻെറ ഫല മായി ഗ്രന്ഥം പ്രസിദ്ധീകരിക്കാനും കഴിഞ്ഞു. വേലുത്തമ്പി യുടെ അനന്തരഗാമി എന്നു നാട്ടുകാർ കൊണ്ടാടുന്ന ഗവണ്ണർ 'ശ്രീ: പട്ട'മാണു് അകം പുറം വെളുത്തയാളെന്നു ശത്രുക്കളും സമ്മതിക്കുന്ന ഈ പുണ്യശ്ലോകൻ. എൻെറ ജ്ഞാനമാർഗ്ഗ പ്രചരണോദ്യമങ്ങളെ ആശംസിക്കുകയും ഈ ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണത്തിനുവേണ്ട ധനസഹായം ചെയ്യുകയും ചെയ്ത ആ മഹാനുഭാവൻെറ കരുണ ഈ അനശ്വരഗ്രന്ഥത്തിനൊത്തു പ്രകാശിക്കും.

മഹാകവി ജീ. ശങ്കരക്കുറുപ്പിൻെറ സുപ്രസിദ്ധ, 'ഒരു ലക്ഷം' സംഭാവനയുടെ ഭാരതീയ വിധികർത്താക്കന്മാരിൽ ഒരാ ളാണു് ഈ ഗ്രന്ഥത്തെ അവതരിപ്പിക്കുന്നതു്. ആരുടെ തൂലികാ ചലനത്തിൽക്കൂടിയാണോ ഇപ്പോൾ തൊൽകാപ്യം, നന്നൂൽ എന്നീ അനർഘരത്നങ്ങളെക്കൂടി കൈരളി അണിഞ്ഞു നിൽക്കു ന്നുവോ ആ പണ്ഡിതവര്യൻെറ മലയാളഭാഷയോടുള്ള കാരു ണ്യത്തെ ഞാൻ എന്നും സ്മരിക്കുന്നു.

എന്നു,

അനുവാദകൻ.

# ഉള്ളടക്കം

---



---

# ധർമ്മകാണ്ഡം

## (വൈരാഗ്യധർമ്മമാഹാത്മ്യം)

---

### 1. അസ്ഥിരശ്രീ.

നന്നായ് ഷഡ്‌രസമോടിയോടു പ്രിയ യൂ–
ട്ടുംഭോജ്യവും തന്റെ വാ–
യൊന്നേ,തിന്നു പരം മടുത്തപ്രഭുവും,
പില്ലാടുകൈക്കുമ്പിളിൽ,
കഞ്ഞിക്കായ്ത്തെരുവിൽ കിടന്നലയുമാ–
റായീടുകിൽ, ചൊല്ലെടോ
കുഞ്ഞേ!,യെങ്ങു നിലച്ചിരിക്കുമിവിടെ–
ക്കാണുന്നൊരീഭൂതികൾ. 1

അക്ഷത്തിൽ തലകീഴ് കറങ്ങുമൊരു ച–
ക്രക്കാൽ കണക്കാരൊടും
പക്ഷംവിട്ടു സ്വയം കറങ്ങിവരു മ–
ബ്ഭോഗങ്ങളിബ്ഭൂതലേ;
അക്ഷീണം വയലിൽകിടാക്കളെഴു–
ണ്ടായ്‌വന്നതെല്ലാരുമായ്
ഭക്ഷിക്കും പടിനീന്നിലുള്ള വിഭവം
പങ്കിട്ടിടിന്നന്യരും 2

പൊങ്ങീടും ഗജകണ്ഠമേറി, സിതഛ–
ത്രച്ഛായതൻ കീഴമ–
ന്നെങ്ങും തന്നരിയെത്തുരത്തുമതുലൻ
സേനാനിയാം ഭൂപനും

അന്തംവിട്ടു നിലംപതിക്കുമവിടെ,-
ത്തൻ കൎമ്മപാകത്തിനാൽ,
സ്വന്തംകൊണ്ടൊരു കാന്തപോലുമെതിർപ-
ക്ഷത്തായ ദുഃഖത്തോടേ 3

2. ലോകഭൂതികൾ വണ്ടിയുടെ ചക്രക്കാൽപോലെ എപ്പോഴും കീഴ്മേൽമറിഞ്ഞുകൊണ്ടിരിക്കുന്നു. അതിനാൽ ഔദാര്യം ഒന്നുകൊണ്ടേ ലോകത്തിന് സമത്വവും സുഖവും കൈവരുകയുള്ളു. ഈ ഔദാര്യമാണ് യഥാർത്ഥ കമ്മ്യൂണിസം. ആദിയിൽ മനുഷ്യസമുദായങ്ങളിൽ ഒരുവൻ വേട്ടയാടി നേടിയ മൃഗത്തിൽ എല്ലാവർക്കും തുല്യാവകാശമുണ്ടായിരുന്നു. ഇതിനാലാണ് "അക്ഷീണം നിലമക്കിടാങ്ങളുഴുതുണ്ടായ്‌വന്ന വിഭവങ്ങൾ മുഴുവനും ആരുടേയും സ്വായത്തമാണെന്നു കരുതത്തക്കതല്ലെന്ന്" ശാസിച്ചിരിക്കുന്നതു്. (കിടാക്കൾ—ഉഴാൻ ഉപയോഗിക്കുന്ന പോത്തുകൾ.)

3. ഉപാധിപരമായി മതിക്കപ്പെടുന്ന ശക്തികൾ എത്ര പഴക്കവും പ്രാബല്യവും ഉള്ളതായിരുന്നാലും തകർന്നുതരിപ്പണമാവുന്നതിനു നൊടിയിടമതിയാവുമെന്നു് ബോധിപ്പിച്ചിരിക്കുന്നു. സ്വന്തം ഉയിരിനു തുല്യമായി സ്നേഹിക്കുന്ന ധൎമ്മദാരങ്ങളെ ശത്രുക്കൾ അപഹരിച്ചതായറിയുന്ന രാജാവിന്റെ ജീവൻ സ്പർശിക്കപ്പെട്ടിടത്തു് ആത്മബലം ക്ഷീണിക്കുന്നു. സ്വന്തം ആത്മബലം ക്ഷീണിച്ചിടത്തു് ആ ക്ഷീണതയെ മാറ്റാൻ തനിക്കവശമായിനില്ക്കുന്ന ഒന്നടങ്കം രാജ്യശക്തിയും വ്യർത്ഥമെന്നുതോന്നിപ്പോയതിനെപ്പറഞ്ഞിട്ടു് സൃഷ്ടിയിലും ആത്മാവിന്റെ അതുല്യശക്തിയേയും മേധാവിത്വത്തേയും വ്യഞ്ജിപ്പിക്കുന്നു.

ആയുഷ്കാലമകന്നകന്നു വിടവേ
ജീവന്നൊടുങ്ങീടുവാ-
നായിട്ടാൎക്കു മടുത്തടുത്തുവരുമേ
ഭേദംവിനാ ധൎമ്മനും

മായുംഭൃതികളുംക്ഷണത്തിലതുമി–
    ന്നോൎമ്മിച്ചകൎമ്മങ്ങളെ–
ച്ചെയ്യേണ്ടുന്നവ ചെയ്തു ചെയ്തുവിരവിൽ
    തീൎത്തിടു നീ സാദരം. 4

തന്നെച്ചെന്നു വളൎന്നുഭൃതിപരന്നും
    പങ്കിട്ടിടാതൊക്കെയും
തന്നത്താനതുകൈയ്യടക്കിയതിനെ–
    ത്താൻ പൂഴ്ത്തിവച്ചീടൊലാ;
മുന്നാലേ പരന്നും പകുത്തതിനെഴും
    ഭാരംകുറച്ചാകിലോ
വന്നീടില്ലയിരിന്നു ഹാനിയതിനാ–
    ലാപത്തുമററായിടും. 5

4. മുജ്ജന്മകൎമ്മശിഷ്ടങ്ങളെ ചെയ്തുതീക്കുകയാണു് ഈ ഉപാധിയുടെ ഉദ്ദേശ്യം. കൎമ്മം ചെയ്തുതീൎത്താലേ കൎമ്മഭാരം ഒഴിയുകയുള്ളു. അതിനാൽ ചെയ്യാനുള്ള കൎമ്മങ്ങളെ ചെയ്തുതീക്കാൻ തന്നെ ഉപദേശിക്കുന്നു. ആയുസ്സിന്റെ അവധിയെപ്പററി ഒരു മുന്നറിവുമില്ലാത്തതിനാൽ കൎമ്മങ്ങളെ ഉടനെ ചെയ്തുതീക്കേണ്ടതാണെന്നുൽബോധിപ്പിക്കുകയും ചെയ്യുന്നു.

5. ശരീരമേ ഭാരമുള്ളതായാൽ ശരീരംകൊണ്ടാൎജ്ജിക്കുന്ന വിത്തവും ഭാരമുള്ളതാണു് ധനംസമ്പാദിക്കുന്നവൻ ഈ ഭാരം താങ്ങേണ്ടിവരും. ധനം സുഖജീവിതത്തിനു് ഉപകരിച്ചാലും അതിന്റെ ഭാരം സുഖത്തെ ഹനിക്കുകതന്നെചെയ്യും. അതിനാൽ തനിക്കു ധനമുണ്ടായാലും പൂഴ്ത്തിവയ്ക്കാതെ ഉചിതമായി വിനിയോഗിച്ചുതീക്കണമെന്നുപദേശിക്കുന്നു. ഇല്ലാത്തവൎക്കു പകുത്തുകൊടുക്കേണ്ടതാണു് ഔചിത്യമെന്നും പ്രസ്താവിക്കുന്നു. ഈ ന്യായപ്രകാരം പൂഴ്ത്തിവയ്ക്കൽ പരാപഹരണമാണെന്നു സമൎത്ഥിക്കപ്പെട്ടിരിക്കുന്നു.

ആയുസ്സിന്നതിരുണ്ട,തിന്നൊരുവരും
    താണ്ടാവത ല്ലൂഴിയിൽ,
പോയിട്ടിന്നതിനെക്കടന്നൊരുവരുമേ
    രക്ഷപ്പെട്ടന്നില്ലഹോ;
നാളെത്തൻ മരണപ്പെരുമ്പറ മുഴ–
    ക്കം കേൾക്കുമെന്നെണ്ണി,നാം
നിളിക്കാതുയിരിൻ സുഖത്തിനപര–
    ന്നംശിക്ക നീ സർവ്വവും 6

എപ്പോഴും വെളിവീശിനില്ക്കുമിനനെ–
    ക്കഷ്ടം കണക്കാക്കിവ–
ച്ചപ്പാ! വാസരമെണ്ണിയെണ്ണി യുയിരെ–
    ത്തിന്നുന്നു കാലൻഖലൻ;
നീയിപ്രാണികളിൽ കനിഞ്ഞു, കൃപയാം
    ധർമ്മം ചൊരിഞ്ഞീടുവാ–
നായില്ലെങ്കിൽ ജനിച്ചതെന്തിനു, ജനി–
    ച്ചീടാത്തവനൊപ്പമാം. 7

6. മരണപ്പെരുമ്പറ—ശവസംസ്കാരച്ചടങ്ങുകളിൽ മുഴക്കുന്നകൊട്ടുവാദ്യം. ഇല്ലായ്മയിൽ ഉടലെടുത്ത ഈ സൃഷ്ടി പഴയപടി ഇല്ലായ്മയിലൊടുങ്ങാതെ വരുകയില്ല. അതിനാൽ 'ആയുസ്സിന്നതിരുണ്ട്'' എന്നു പറഞ്ഞിരിക്കുന്നു. 'പരോപകാരാർത്ഥമിദംശരീരം' എന്ന ആപ്തവാക്യത്തെ അനുസ്മരിപ്പിക്കുന്നു. സ്വധർമ്മംചെയ്യുന്നതു 'നാളെയാകാം' എന്നു കാലാവധികല്പിക്കുന്നതിന്റെ ജളത്വത്തെയും ഊന്നിപ്പറയുന്നു.

7. സൂര്യൻ സ്വയം പ്രകാശവസ്തുവാണ്. അതിന്ന് ഉദയാസ്തമയങ്ങൾ ആരോപിക്കുന്നതു മിഥ്യയാണ്. ഇപ്രകാരം ഒരിക്കലും ഇല്ലാത്ത സൂര്യോദയാസ്തമയങ്ങളെ കുറിക്കുന്ന കാലവും മിഥ്യതന്നെ. ഈ വിധം ഭൂതഭാവികൾ വർജ്ജ്യങ്ങളായിവരുന്നു. ഇതിനാലാണ് മാമുനികൾ 'അന്നന്നു കണ്ടതിനെ' വാഴ്ത്തുന്നതു്.

ജനം ചെയ്യാനുള്ളതോ, സമസ്തസൃഷ്ടികളായ 'പ്രാണികളിൽ കനിഞ്ഞു കൃപയാം ധർമ്മംചൊരിയുക'യുമാണു്. ആ ജീവകാരുണ്യമില്ലാത്തവൻ ജനിച്ചവനായാലും ജനിക്കാത്തവനായിട്ടേ കരുതപ്പെടാനുള്ളൂ.

ആത്മന്മാരെ മതിച്ചിടാതെ യവരെ-
പ്പുച്ഛിച്ചു സമ്പന്നരാം
ധൂർത്തന്മാർ ചെറുബുദ്ധികൊണ്ടു ഞെളിയും
ഹാ! ദുഷ്പ്രഭുത്വങ്ങളേ!,
രാവിൽ കാർമുകിൽ തന്നിൽനിന്നു വെളിവാ-
യീടുന്ന വിദ്യുത്തുപോ
ലാവും കേടം നിമിഷത്തിൽ മായുമുലകിൽ
സ്ഥാനം ലഭിക്കാതലം. 8

ഉണ്ടീടാത,ഭിമാനമൊട്ടുനിലനി-
ർത്തീടാതെ, സൽക്കീർത്തിയെ-
ത്തീണ്ടീടാ,തതിദീനരിൽ കൃപകല-
ർന്നീടാതെയും തന്നിടം.
യാചിപ്പോർക്കൊരു ലുബ്ധനായ്, പൊരുളെഴും
കെട്ടിപ്പിടിപ്പോൻ ധനം
മോശംചെയ്യവനെന്നു തന്നെ കരുതി-
പ്പോരും മഹാലോകരും. 9

8. മുഴവനും ഇരുട്ടേയായ രാത്രിയിൽ ഉദയാസ്തമയങ്ങളും തൊട്ടുതൊട്ടുള്ള മിന്നലിന്റെ വെട്ടത്തിനോടു ലൌകിക മോടികളെ ഉപമിച്ചിരിക്കുന്നു. അഥവാ മിന്നൽ നീണ്ടുനിന്നിരുന്നാൽ തന്നെയും അതു രാത്രിക്കുള്ളിലാണെന്ന സത്യത്തെയും ഉൽബോധിപ്പിച്ചിരിക്കുന്നു.

9. ധനത്തിന്റെ ഉപയോഗം ഉണ്ണുക, അഭിമാനത്തെ നിലനിർത്തുക, സൽകീർത്തിയാർജ്ജിക്കുക, സാധുക്കളെ സഹായിക്കുക, യാചകർക്കു കൊടുക്കുക ഇത്യാദിയാണു്. ഇവയൊ

ന്നിന്നും ഉപയോഗിക്കാതെ ധനത്തെവച്ചു കാക്കുന്നവൻ അതപഹരിച്ചുവച്ചിരിക്കുകയല്ലേ ചെയ്യുക എന്നു തോന്നും.

ആകാശത്തിലുയൎന്നെഴുന്ന മലയും
നാട്ടുംപെറും പാണ്ഡ്യനേ!
നീകാണ്ക വയറിന്നുവേണ്ട തശനം
ചെയ്യാ,തുടുക്കാതെയും,
ദേഹത്തിന്നെ ഹനിച്ചു, ധൎമ്മമണുവും
ചെയ്യാതെയും, ദുൎമ്മനോ
മോഹത്താൽ നിധിതേടുവോരെൻറ വിധിയേയോ!!
തേനീച്ചതൻദുൎവ്വിധി. 10

തേനീച്ചകൾ പലയിടങ്ങളിൽനിന്നും ബുദ്ധിമുട്ടിക്കിട്ടിയ തേനിനെ അപ്പപ്പോൾ അനുഭവിച്ചുതീൎക്കാതെ ഒരു കൂട്ടിനുള്ളിൽ സംഭരിച്ചുവയ്ക്കുന്നു. വേടൻ ഈ കൂടുപൊട്ടിച്ചു തേൻകവരുന്നു. തേൻനിമിത്തം കൂടുംകൂടി നഷ്ടപ്പെടേണ്ടിവന്ന തേനീച്ചയുടെ ദുൎവ്വിധിയെ എടുത്തുകാണിക്കുന്നു.

---

## 2. അസ്ഥിരയൗവനം.

വാൎദ്ധക്യംവരുമെന്നുകണ്ടു ഭവസാ–
രത്തെ ച്ചെറുപ്പത്തിലേ
തീൎത്തുണ്ടായ സുഖത്തെ യുണ്ടു പുലരും
വിജ്ഞൻ വിവേകത്തിനാൽ;
കാമ, ക്രോധ, മദാദി മൂത്ത യുവകാ–
ലത്തിങ്കലുന്മത്തനാ–
യാമോദിച്ചവർ മേൽ വളഞ്ഞു വടികു–
ത്തിക്കൊണ്ടുഴന്നീറിടുമേ. 11

സ്നേഹത്തിൻ വാടിവേരറഞ്ഞു, ദയിതാ–
ശ്ലേഷംകുറഞ്ഞു,ന്വഴി–
ഞ്ഞാ,ഹാ! മങ്ങി,മറഞ്ഞിടുന്നു, മഹിയിൽ
സ്ഥാനം നരന്നന്തിയിൽ;
ഈ ലോകത്തു ജനിച്ചതിന്നു ഫലമെ–
ന്തുണ്ടെന്നു കണ്ണീർപൊഴി–
ച്ചാലോച്ച,ഥ, കപ്പലൊത്തുകടലിൽ
താഴുന്നപോൽ തേങ്ങുമേ. 12

11. സംസാരജീവിതം ഭാരമേറിയതാണ്. അതു വഹിക്കാൻ കൂടുതലെളുപ്പം യൗവനകാലത്താണ്. അതിനാൽ യൗവനകാലത്തുതന്നെ ആ ഭാരം നിവർത്തിച്ചിട്ടു ആത്മീയകാര്യങ്ങളും ആരംഭിച്ചുകൊള്ളുന്നവൻ യഥാർത്ഥജീവിത സുഖം അനുഭവിക്കുമാറാകുന്നു. അദ്ധ്യാത്മബോധം, രക്തം തിളച്ചുമറിയുന്ന നവയൗവനത്തിൽതന്നെ ഉണ്ടാകേണ്ടതാണ്. ഈ അദ്ധ്യാത്മബോധം യഥാർത്ഥത്തിലുള്ളതായതിനാൽ അഭിവൃദ്ധിയെ പ്രാപിക്കുകയും ചെയ്യും. ഇപ്രകാരമല്ലാതെ, ഒന്നിനും കഴിവുകെട്ട വാർദ്ധക്യത്തിൽ അദ്ധ്യാത്മബോധം വേരൂന്നുകയേ ചെയ്യുകയില്ല. ഇപ്രകാരം ഈ ജനനംകൊണ്ടേർപ്പെട്ട സംസാരത്തെ നിവർത്തിക്കാനും ശാശ്വതശാന്തിക്കുപായമായി അദ്ധ്യാത്മജീവിതം കൈക്കൊള്ളാനും പററിയതു യൗവനകാലമാണെന്നു ഒരു വിവേകി അറിഞ്ഞു പ്രവർത്തിച്ചുകൊള്ളുന്നു.

12. ശരീരക്ഷയം സംഭവിക്കുന്നതോടുകൂടി മനസ്സും ക്ഷയിച്ചുവശാവുന്ന വാർദ്ധക്യകാലത്തല്ലാ, ഈ ജീവിതത്തിന്റെ അർത്ഥമെന്തെന്നു സ്വയം ചോദിക്കേണ്ടതു്.

കണ്ണും താണിടറിച്ചുരുണ്ടു,തടിത–
പ്പി ത്തപ്പിയൂന്നി, പ്പെരും
കുണ്ടിൽപെട്ടതുപോൽനടന്നു, മുഴുവൻ
പല്ലുംകൊഴി,ഞ്ഞേകനായ്,

ഞാണംപൂണ്ടു,ടലുംചുളുങ്ങി,മന മാ-
റീടാതെ നീറി,ച്ചിരം
കേണാലും മനമാശയററസുഖമി-
ന്നാരുണ്ടു തേടീടുവാൻ. 13
മുന്നം മാതൃകരങ്ങൾ പോലെ യൊടുവിൽ
കോലേക മാലംബമാ-
യെന്നായ,സ്ഥിവളഞ്ഞുണങ്ങി തലയും
താനേ വിറച്ചായ നാൾ
ചാവും നാവുഴറിക്കുഴഞ്ഞ സമയ-
ത്തും കാമ മൊട്ടും തണു-
ത്താകാതാശകൾ നീണ്ടുനില്പതു നരൻ
തന്നുള്ളിലത്യത്ഭുതം. 14

മനമാശയററസുഖം—അഗ്നിക്കു ചൂടു ഗുണമായിരിക്കുന്നതു പോലെ മനസ്സിനു ആശ ഗുണമായിനില്ക്കുന്നു. അതിൻെറ സ്വഭാവം ചലനവും. അങ്ങനെ ചലനം ആശയുടെ സ്വഭാവമാണെന്നും പറയാം ആശയുള്ളിടത്തോളം ചലനവുമുണ്ടു്. ചലനമാണു ചിന്ത ചിന്തയാണു ദുഃഖത്തെ ജനിപ്പിക്കുന്നതു്. അഗ്നിയിൽനിന്നും ചൂടിനെ മാററിയാൽപിന്നെ അഗ്നിയെന്നൊരു വസ്തുവില്ലാതായിത്തീരും. അതുപോലെ ആശയൊഴിഞ്ഞിടത്തു് മനസ്സും ഇല്ലാതായിത്തീരും. ആത്മാവിനു് ഒരു കാലത്തും ഇല്ലെങ്കിലും ചലനം ഉള്ളതായി ആരോപിക്കുമ്പോൾ ആ ആരോപിത, ചലനം, മനസ്സായിത്തീരുന്നുവെങ്കിൽ മനസ്സു മാഞ്ഞയിടത്തു് ആത്മപ്രകാശം സുസ്പഷ്ടമായിത്തീരും. ഈ ആത്മപ്രകാശത്തെയാണു് 'മനമാശയററ സുഖം' എന്നു വിവക്ഷിച്ചിരിക്കുന്നതു്.

14 മുന്നം....മാലംബമായ്—ശിശുപ്രായത്തിൽ അമ്മയുടെ കൈപിടിച്ചുനടന്നതുപോലെ രണ്ടാം ബാല്യത്തിൽ വടിയുടെ സഹായത്തോടുകൂടിമാത്രം നടക്കുന്നു.

ഉയിരുമായി ബന്ധമുള്ള മറെറന്തെല്ലാം മാറിയാലും ആശ ഉയിരിൻെറ അവിഭാജ്യഘടകമായിട്ടിരിക്കുന്നതിനാൽ ആശ ഉയിരിനന്യമല്ലെന്നുവരുന്നു.

എൻതായായവ ളെന്നെ യിങ്ങു പ്രസവി-
ച്ചിട്ടിട്ടുപോ യിന്നിമേൽ
തൻതായാരെവിടെന്നു നോക്കി യവളിൽ
താനും ജനിച്ചീടുവാൻ,
അത്തായാരു,മഹോ തനിക്കുമൊരു താ-
യാരെത്തിരഞ്ഞാ,യ പോൽ
നിത്യം തേടിടുമേ ജഗത്തിലൊരു മാ-
താവന്യ മാതാവിനെ. 15
കൊണ്ടാടിക്കുരുതിക്കളത്തിലജ മേ-
ധത്തിന്നു വാളോടു കൈ-
ത്തണ്ടിൽ കർമ്മി ലെങ്ങനം കാട്ടി,യ തു ക-
ണ്ണം നിട്ടിയ്യണ്ണും സുഖം
പൂണ്ടീടും ബലിയാടുത ന്നറിവു കേ-
ട്ടുണ്ടാകയി ല്ലുണ്ണവേ
മണ്ടീടും യുവകാല സൗഖ്യ മരികിൽ
കാണും വിവേകിക്കു കേറം. 16

15. ജന്മാന്തരങ്ങളെപ്പററിചിന്തിച്ചാൽ ഓരോരുത്തക്കും അസംഖ്യം മാതാപിതാക്കന്മാർ വേണ്ടിവരുന്നതായിട്ടറിയാം. ഒരു മാതാവിൻെറ ആദി ആദിമാതാവിലും പിതാവിൻേറതു് ആദിപിതാവിലും എത്തിനില്ക്കുകയും ചെയ്യുന്നു. ഒരേ മാതാപിതാക്കളിൽനിന്നു പുരുഷപ്രജയും സ്ത്രീപ്രജയും ജനിക്കുന്നതിനാൽ പുരുഷനിൽ സ്ത്രീയുടെ അംശവും സ്ത്രീയിൽ പുരുഷൻെറ അംശവും ഉള്ളതായിവരുന്നു. പുരുഷനിൽ സ്ത്രീയുടെ അംശം ഉള്ളതുകൊണ്ടാണു് സ്ത്രീപുരുഷനെ ആകഷിക്കുന്നതു്. ഈ വഴിയിൽകൂടി ചിന്തിച്ചാൽ മൂലപ്രകൃതിക്കും ഈശ്വരനും കാരണവസ്തു

വായി, സൃഷ്ടിക്കും ഉപരിയായിരിക്കുന്ന ബ്രഹ്മത്തെപ്പററിയുള്ള പരോക്ഷജ്ഞാനം സിദ്ധിക്കുന്നു.

16. ആടിനെ ബലികഴിക്കുന്ന ഒരു കർമ്മത്തിൽ ആട്ടിന്റെ കഴുത്തിൽ വെട്ടാൻ സൗകര്യത്തിനുവേണ്ടി കർമ്മംചെയ്യുന്നയാൾ ആടിനു തിന്നാൻ ഇലയോമററോ കാണിച്ചുകൊടുക്കുകയും ഇല തിന്നാൻ കഴുത്തു നീട്ടുമ്പോൾ കർമ്മി ആട്ടിൻെറ കഴുത്തു വെട്ടുകയും ചെയ്യുന്നു. ഇവിടെ തൻെറ നിലയില്ലായ്മയെപ്പററി ആടിനുള്ള ബോധമില്ലായ്മയാണ് അവിവേകിക്കും ഉള്ളത് എന്നു പറഞ്ഞിരിക്കുന്നു. "ചക്ഷുശ്രവണഗളസ്ഥമാം ദർദ്ദുരം ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ"

താതണ്യം തുലയും ക്ഷണം, വനനദീ
തീരത്തു ഓരുക്കളും
നീരിൽത്താൻ ഫലവും പൊഴിച്ചു, വീഴുമേ,
വേരററു, വെള്ളത്തിലായ്;
ആരാൽ കാമിനിതൻെറ ചാരുതനു ക-
ണ്ടുള്ളം തളന്നീടൊലാ
ചീരററ ത്തനുവും വളഞ്ഞു വടികു-
ത്തി,പ്പിൻ നടക്കാൻ വരും. 17
ഇന്നിജ് ജീവിതമെത്രമാത്ര മുരുളും
തിന്നുന്ന പല്ലൊക്കെയും
നന്നായ് നിന്നുളകി,ക്കൊഴിഞ്ഞ സമയ-
ത്തും നീ ഭുജിപ്പീലയോ
ഭിന്നിച്ചീ നില രണ്ടുമുള്ള തൊരു വ-
ന്നിൽതന്നെ കണ്ടീടുവോ-
രൊന്നോർത്തീടുകി ലിയ്യവസ്ഥമതിനെ
ക്കീർത്തിക്കുവാനെന്തു താൻ? 18

വനം വിജന പ്രദേശമായതിനാൽ അവിടെ നില്ക്കുന്ന ഫലവാഹിയായ വൃക്ഷവും ആർക്കും ഉപയോഗപ്പെടാതിരിക്കുന്ന

തേയുള്ളൂ. അതുപോലെ ലോകമേ മിഥ്യയാണെങ്കിൽ അതിന കത്തുള്ള ഏറ്റുമായ യുവത്വത്തിൻെറ കഥയും കഥയില്ലായ്മയേ ആകുന്നുള്ളൂ. ഇനി, നദീതീരത്തുനില്ക്കുന്ന വൃക്ഷമാണെങ്കിൽ കാറ്റുനികാം ഉണ്ടായാലും വീഴുന്നതു് ആററിലായിരിക്കും. അതു പോലെ യുവത്വത്തിന്നു് എന്തെങ്കിലും മെച്ചമുണ്ടായിരുന്നാൽ തന്നെയും ആ മെച്ചം നശ്വരമാണു്. അല്പകാലത്തിനുള്ളിൽ വേരുകാം ഇളകിയും മററും വൃക്ഷം സമൂലം ആററിൽ വീഴന്നൊഴുകുന്നതുപോലെ യുവത്വമെന്നല്ലാ യുവത്വത്തെ വിളക്കിനിന്ന ആളുപോലും മരണമടയുന്നു.

18. തികഞ്ഞ ആരോഗ്യത്തോടുകൂടി ലോകസുഖങ്ങാം ശരിയായനുഭവിച്ചയാാംതന്നെ അവശനായിപ്പോകുമ്പോാം ആത്മഹത്യചെയ്യാതെ എല്ലാ അവശതകളേയും അനുഭവിച്ചു കൊള്ളുകയും ചെയ്യുന്നു. ഇതു ലോകം കാണുന്നുണ്ടെന്നു നാം ഓർമ്മിക്കുമെങ്കിൽ താരുണ്യമോടികളിൽ ആക്കം മദം തോന്നുകയില്ല.

തന്നി ന്നൊട്ടു ചെറുപ്പമാണു, മുതിരും
കാലത്തു ധർമ്മങ്ങളെ–
ത്താനേ ചെയ്തിടുമെന്നു നണ്ണി യുലകിൽ
കാലം കളഞ്ഞീടൊലാ;
മാനത്തപ്പെരുവാത മേറിയിളകും
കാലത്തു കണ്ടീടെടോ
മാനം പോയ്, കനിമാത്രമല്ല, വിഴ മ–
ക്കായും, മരം പോലുമേ. 19

ആയുസ്സു ററവരെത്തിരഞ്ഞു പിടികൂ–
ടീടുന്ന കാലന്നുത–
ന്നായുസ്സെന്നു മറാതിരിക്ക മതിനാൽ
നീയും, ചെറുപ്പത്തിലേ

ന്യായം നന്മകൾ ചെയ്തുവാഴ്ക; യമനോ,
    മാതാവു മാറത്തടി-
ച്ചാലും ഗർഭ മുടച്ചഴിച്ചു വീട്ടുമ ബ്
    ഭ്രൂണത്തിനെപ്പോലുമേ. 20

19. തന്റെ ആയുഷ്കാലാവധിയെപ്പററി ഒരു നിശ്ചയവും ആക്കും ഇല്ലാതിരിക്കുന്ന സ്ഥിതിയ്ക്കു് സൃഷ്ടിധർമ്മങ്ങളെ നിറവേററുന്നതിനു അവധി കല്പിക്കുന്നതിന്റെ അനൗചിത്യത്തെ എടുത്തുപറയുന്നു. മരണം ഒരുത്തന്റെ ഏതവസ്ഥയിലും ഏതു പ്രായത്തിലും സംഭവിക്കാമെന്നതിനാൽ "മാനത്തേറി.... ........പോലുമേ" എന്നു പറഞ്ഞിരിക്കുന്നു.

20. കാലൻ എപ്പോഴുമുണ്ടു്. മാതാവു ജീവിച്ചിരിക്കവെ മാതാവിന്റെ ഗർഭം കലക്കി, ശിശുവിനെ അവൻ അപഹരിക്കുന്നു. ഇപ്രകാരം ജനനത്തിനു മുമ്പേ മരണം സംഭവിക്കുന്നതും ലോകത്തിനനുഭവമായതിനാൽ ജീവിച്ചിരിക്കാൻ സാധിക്കുന്ന ഭാഗ്യകാലത്തിനെ സനാതന ധർമ്മാനുഷ്ഠാനങ്ങളാൽ പ്രയോജനപ്പെടുത്തേണ്ടതാണു്.

## 3. അസ്ഥിരോപാധി

ചന്ദ്രൻ മാമല മേലുദിച്ച വിധ, മ-
    ങ്ങാനപ്പുറത്താളുമാ
പെൺകൊററക്കുട പാറിടുന്ന നൃപനും
    ചാവുന്നു വെന്നാർത്തരായ്
ചൊല്ലി ച്ചൊല്ലിയിരുന്നീടും തൊഴിലി ന-
    ല്ലാതന്യമായ് ഭൂമുഖ-
ത്തെല്ലാനാളു മിരുന്നു വെന്നു പറയാ-
    നില്ലാരുമത്യുത്ഭുതം. 21

ആയുഷ്ക്കാല മറുത്തൊടുക്കു മസിയെ-
ന്നോണം വിളങ്ങീടുമാ-
സൂര്യൻ വിണ്ണിലുദിച്ചിടാത്ത ദിനമു-
ണ്ടാകാതിരുന്നീടവേ,
നീയെന്തിന്നിനി നാളെയെന്നു കരുതു,-
ന്നായുസ്സറം മുമ്പിലേ
കായത്തെപ്പരനായി വിട്ടു മരുവാ-
നോരുന്നതില്ലാരുമേ. 22

21. മററുള്ളവർ മരിക്കുന്നതിനെപ്പററിപ്പറയാനേ ഈ ലോകം പഠിച്ചിട്ടുള്ളൂ. മരിക്കാതെയിരുന്ന കഥ ഒന്നുപോലും ആരും ഇതുവരെ പറഞ്ഞിട്ടില്ല. മരണത്തിൽ അനുശോചിക്കുന്നവർ മരിക്കാതെയിരിക്കുമെന്നുള്ളവരല്ല. അങ്ങനെ നാശത്തെപ്പററിയല്ലാതെ അനശ്വരത്വത്തെപ്പററി ആരും വിചാരണചെയ്യററിയാത്തതിനാൽ ആ പദവി ആർക്കും സിദ്ധിക്കാതെ പോവുന്നു.

22. അവസാനകാലത്തു് ഒരുത്തൻ തന്റെ ശരീരത്തെ ലോകത്തിനായിട്ടു വിട്ടുകൊടുക്കുന്നുണ്ടു്. എന്നാൽ ആ ശരീരം കൊണ്ടാർക്കും ഒരു പ്രയോജനവുമില്ല. അതിനാൽ ശരീരംകൊണ്ടുപയോഗമുള്ളപ്പോൾ ആരും ലോകോപകാരാർത്ഥം ശരീരത്തെ വഹിച്ചവരായിത്തീരണമെന്നുപദേശിക്കുന്നു.

കല്യാണാവസരേ മുഴങ്ങി വരനായ്
സന്മംഗളംനേരുവാ-
നല്ലാപിച്ചൊരു വാദ്യഘോഷമതുതാൻ
പിന്നീടതേ ഭൂമിയിൽ
ഘോഷിക്കും വരനന്തരിക്കിലുടന-
പ്രേതത്തിനും മേളമായ്;
ശോഷിക്കാത്ത സനാതനത്വമതിനെ-
സ്സാക്ഷാൽക്കരിച്ചീടുനീ. 23

പ്രേതത്തിന്നടിവാദ്യമോതിയതുപോയ്,
പിന്നും മുഴക്കീടുമ–
പ്രേതത്തിന്നെ യലങ്കരിക്കു മളവിൽ,
തീയിൽ ചുടുമ്പോഴുമേ;
നാളെച്ചാവുവരിന്നു ചത്ത തടി തോ–
ളത്തേന്തി നാണംവിനാ
നീളെത്തൂക്കി നടന്നിടുന്ന കളിയെ–
ക്കാണുന്നു ഞാനെങ്ങനെ? 24

23. കല്യാണച്ചടങ്ങുകൾ ഘോഷിക്കുന്ന വാദ്യമേളക്കാരും, വാദ്യങ്ങളും അതേസ്ഥലവും തന്നെയായിരിക്കാം വരന്റെ മരണച്ചടങ്ങുകളിലും പങ്കെടുക്കുന്നതു്. ഭാവം മാത്രം മാറിയിരിക്കും. അതിനാൽ ജനനമരണങ്ങളും സുഖദുഃഖങ്ങളും മനുഷ്യന്റെ ഭാവനയ്ക്കകത്തുള്ളതേ ഉള്ളൂ എന്നു സാരം.

24. പ്രേതത്തിനെ കുളിപ്പിക്കുമ്പോഴും അലങ്കരിക്കുമ്പോഴും അതിന്നു വായ്ക്കരിയിടുമ്പോഴും കട്ടയിൽ വയ്ക്കുമ്പോഴുമൊക്കെ അപ്പപ്പോൾ വാദ്യഘോഷം മുഴക്കാറുണ്ടു്. ഇതും മനസ്സിന്റെ നിശ്ചയങ്ങൾ മാത്രം. പ്രേതത്തിന്നെ തൂക്കിക്കൊണ്ടുപോകുന്നതുകണ്ടാൽ ചേഷ്ടിക്കുന്ന പ്രേതങ്ങൾ ചേഷ്ടിയററ പ്രേതത്തെ ചുമക്കുന്നതായിട്ടേ കാണാൻ കഴിയുന്നുള്ളൂ. ചൈതന്യ, ജഡങ്ങളെ വേർതിരിക്കുന്നതു ചേഷ്ടാ ചേഷ്ടങ്ങൾ മാത്രമാണു്.

മാറ ത്തോങ്ങിയടിച്ചു ബന്ധുകുല മു–
ച്ചത്തിൽ കരഞ്ഞീടവേ
കേറിപ്പ്രേത മെടുത്തുകൊണ്ടു ചുടുകാ–
ടെത്തി ച്ചുടുന്നോരെ, മുൻ
കണ്ടിട്ടും ജഡമോടിയിങ്കൽ മുഴക്കും
മൂഢന്നെ യോർത്തല്ലയോ
'ഥും ഥും ഥും' ചുടുകാടു വാദ്യനിനദം
മേന്മേൽ മുഴക്കുന്നതും. 25

തോൽസഞ്ചിസ്ഥിണയാം മുടമ്പിലതു തൊ–
ട്ടാടുന്ന കൂത്താടിയാം
ജീവൻ പിന്നെ വെളിക്കുവന്നു ജഡവും
കൈവിട്ടു പോയാവുകിൽ
പിന്നീടക്കയറാൽ ജഡത്തെയുടനേ
ബന്ധിച്ചിഴച്ചീടിലെ–
ന്തൊന്നായ്പ്പൂമലരിട്ടു കൂപ്പുകിലുമെ–
ന്തെല്ലാമതിന്നൊന്നുതാൻ. 26

25. ബന്ധുക്കളുടെ മുറവിളിയെ അല്പം പോലും വകവയ്ക്കാതെ ജഡത്തെ തീയിലിടുന്നുവെങ്കിൽ അതിനു കാരണം ജഡത്തിനു ജഡത്തോടു് ബന്ധമില്ലാത്തതാണു്. ഉയിരിനും ഉയിരിനും തമ്മിലുള്ള ബന്ധത്തെ ജഡങ്ങൾ വച്ചു പരിപാലിച്ചിരുന്നുവെന്നേയുള്ളൂ. ഈ ബന്ധം ഒരിക്കലും സത്യമല്ല.

26. ജീവന്റെ സാന്നിദ്ധ്യത്താൽ മാത്രം ജഡത്തിനു ഈ ലോകത്തിൽ ഒരുസ്ഥാനം ഉണ്ടായിരുന്നു. അതിനാൽ എവിടെയും ജീവന്റെ വിലാസം മാത്രമാണു നാം കണ്ടുകൊണ്ടിരിക്കുന്നതെന്നു സാരം.

വീഴും വർഷജലത്തിലേററ കുമിള–
യ്ക്കൊപ്പം പലേ യോനിയിൽ
താഴും പിൻ തലതൊട്ടുദിച്ചു പടുമീ
ദേഹങ്ങളെന്നോർത്തുടൻ
ഈരൂപക്കളി കൈവെടിഞ്ഞു സ്വയമ–
ച്ചൈതന്യമേ രൂപമായ്
ത്തീരും ജ്ഞാനമുദിച്ചുവന്നു സമനാ–
യാരുണ്ടു ചൊല്ലൂഴിയിൽ. 27

പുണ്യത്താലുളവാം വപുസ്സു മതിനാൽ
വേണ്ടും ഫലം നേടുവാൻ
കണ്ണേ! ദേഹമിരിക്കവേ യതു നശി–
ച്ചീടുന്നതും കണ്ടു നീ.

എന്നും നിന്നഴിയാ സ്വരൂപമതിനെ–
ക്കണ്ടോണ്ടിരുന്നെങ്കില–
ക്കുന്നിന്മേൽ മുകിൽ വന്നു പോയ പടി പോം
ദേഹാദി രൂപങ്ങളും. 28

27. ഇക്കാണുന്നവയൊക്കെയും നാമരൂപങ്ങളുടെ വിലാസംമാത്രം. അവ ഉണ്ടാകുമ്പൊഴേ അഴിഞ്ഞുകൊണ്ടിരിക്കുന്നതിനാൽ അവയിൽ സത്യവും സനാതനവുമായ ചൈതന്യം ഇല്ലെന്നു താല്പര്യം. അതിനാൽ തന്റെ നിത്യത്വത്തിന്നു വേണ്ടി നാമരൂപരഹിതവും സത്യവുമായ തന്റെ ചൈതന്യ സ്വരൂപത്തെ താൻ നാമരൂപദേഹത്തോടു കൂടിയിരിക്കവെ തന്നെ കണ്ടുകൊണ്ടിരിക്കേണ്ടതാണു്.

28. മുൻപറഞ്ഞപ്രകാരം തന്റെ ചൈതന്യ സ്വരൂപത്തെത്തന്നെ എപ്പോഴും കണ്ടുകൊണ്ടിരുന്നാൽ ഈ ശരീരാദിപ്രപഞ്ചങ്ങൾ നമുക്കെപ്പോഴും വിഷയമായി നല്കുകയില്ല. അവ മലമേൽ കാർമേഘം ക്ഷണികരൂപങ്ങളോടുകൂടി ഉണ്ടായിമാഞ്ഞു പോകുന്നതു പോലെ നമ്മെ വിട്ടൊഴിയുന്നതാണു്.

ഇപ്പോഴിങ്ങനെ നിന്നിരുന്നവ,നതാ
പോയോൻ, കിടന്നോൻ, മരി–
ച്ചെപ്പോഴെന്നതി വിസ്മയത്തൊടുലകം
ചോദിച്ചു പോരാൻ വിധം
ദേഹംകേൾ ക്ഷണികം തൃണക്കൊടിയിൽ നീർ–
ത്തുള്ളിക്കു പോലാകയാൽ
മോഹിക്കാ തുടൽ ധർമ്മമൊക്കെ യുടലു–
ള്ളപ്പോൾ നിവർത്തിക്ക നീ. 29

ചോദിക്കാതി തിരുൽ പിറന്നു, പലതാം
ബന്ധങ്ങളും വന്നു പിൻ
ചോദിക്കാതിടവും വെടിഞ്ഞു മരമൊ–
ന്നിൽ കൂടുവിട്ടെത്രയും

ദൂരത്തേക്കു പറന്നിടുന്ന കിളിപോ
ലെങ്ങോ ഗമിക്കേണ്ട നീ
നേരറ്റോരുടലിൽ കുരുക്കു മതി മാ–
നത്തെത്യജിച്ചീടെടോ. 30

29. കർമ്മമാണു ശരീരത്തിനു കാരണം. അതിനാൽ മരിക്കുമ്പോഴും കർമ്മം അവശേഷിക്കുന്നിടത്തു് പുനർജന്മം ഉണ്ടാകുന്നു. ഇപ്രകാരം ജന്മനിവൃത്തിക്കു് കർമ്മനിവൃത്തി ആവശ്യമായിവരുന്നു. ചെയ്യേണ്ടിയുള്ള കർമ്മം ചെയ്തുതീർത്താലേ കർമ്മം നിവർത്തിക്കപ്പെടുകയുള്ളൂ. കർമ്മം ചെയ്വാൻ ഉപാധിവേണം. ഇക്കാരണങ്ങളാൽ ഈ ശരീരം ഉള്ളപ്പോൾ കർമ്മത്തെ ചെയ്തുതീർക്കുക എന്നുപദേശിക്കുന്നു.

30. ജീവാത്മാവിനു തന്റെ ആദിയെപ്പറ്റി ഒരു നിശ്ചയവുമില്ലാത്തതിനാൽ "ചോദിക്കാതിതുപോൽ പിറന്നു" എന്നു പറഞ്ഞിരിക്കുന്നു. ജീവന്റെ മരണാനന്തരാവസ്ഥയെപ്പറ്റിയും നിശ്ചയമില്ലാത്തതിനാൽ "കൂടുവിട്ടെത്രയും ദൂരത്തേക്കു് പറന്നിടുന്ന കിളിപോലെങ്ങോ ഗമിക്കേണ്ട നീ" എന്നും പറഞ്ഞു.

---

# 4. ധർമ്മപ്രചോദനം

മുജ്ജന്മമാർന്ന തപമേന്മനിമിത്ത മുള്ളോ–
രിജ്ജന്മ ഭൂതികളിലാടി യഹങ്കരിച്ചു്,
കഷ്ടം! തപസ്സു വിടു മെന്നതുകൊണ്ടു പുണ്യം
നഷ്ടപ്പെടും പടി രൌദ്രകുലേ പിറക്കും 31

അല്പത്തരം നിറയുമെൻ മനമേ! ധനത്തി–
ലെപ്പോഴു മാശകൂടികൊണ്ടു, മറന്നു ധർമ്മം,
നല്ലുറിടുന്ന നരജന്മ മപാർത്ഥമാക്കി;
തപ്പാതെ ചെയ്യുകിനിയെങ്കിലു മാത്മധർമ്മം 32

തൻപൂർവ്വ ജന്മകൃത ദോഷ ഫലങ്ങളാലും
ത്തുമ്പം മുഴുത്തുയിരു നൊന്തു ജളൻ കുഴങ്ങും;
ആപത്തിതിന്റെ വഴിനോക്കിയുണർന്ന വിദ്വാൻ
പാപത്തിൽ മുങ്ങി മുഴുകാതെ യൊഴിഞ്ഞു നില്ക്കും 33

31. തപസ്സ് സമ്പത്തിനേയും തപസ്സില്ലായ്മ ദാരിദ്ര്യത്തേയും ഉളവാക്കുന്നു. തപസ്സാർജ്ജിച്ചവർ പ്രഭുക്കളായും അല്ലാത്തവർ ദരിദ്രന്മാരായും ജനിക്കുന്നു.

32. ജീവിതധർമ്മം ആത്മസ്വരൂപത്തെ അറിയുകയാണ്. ധനത്തിലും മററും ആശപെരുകി ഹൃദയം മലിനമായിത്തീന്നവർ ഈ ധർമ്മത്തെ വിസ്മരിച്ചു ജീവിക്കുന്നതിനാൽ അവർ ജന്മത്തെ പാഴാക്കിക്കളയുന്നു.

33. ഈ ജന്മത്തിലെ ദുരിതങ്ങളെല്ലാം മുജ്ജന്മത്തിൽ ചെയ്ത ദോഷകർമ്മങ്ങളുടെ പരിണത ഫലങ്ങളായതിനാൽ വരുംകാലസൗഖ്യത്തിനുവേണ്ടി ഈ ജന്മത്തിൽ പുണ്യകർമ്മങ്ങറം ചെയ്ത് പുണ്യത്തെ ആർജ്ജിക്കേണ്ടതാണ്.

ഹാ! ദുർല്ലഭം നരവപുസ്സു ലഭിച്ചതോർത്താ
ലീദേഹമാന്ന ഫല മാരു മടഞ്ഞ ശേഷം,
സത്തായ ചാറനുഭവിച്ചവർ പിൻ കരിമ്പിൻ
കൊത്തുന്ന തുപ്പുവതിനൊത്തുടലും ത്യജിക്കാം. 34

ചെക്കിൽ കരിമ്പതിനെയാട്ടി ഗ്ഗുളത്തെയുണ്ടോൻ
ദുഃഖിക്കയില്ലതിനു ചണ്ടുകരിച്ചിടുമ്പോറം;
ഇക്കായ ലക്ഷ്യമതു മുള്ളിലറിഞ്ഞതും പ്രാ-
പിക്കുന്നവന്നുടൽ പടുന്നതിലല്ലലെന്തേ? 35

എപ്പോഴുമുണ്ടരികിലന്തക, നിന്നു, നാളെ-
പ്പില്ലാട,ടുത്ത ദിനമോ, മൃതി തന്നിടാനായ്;
നന്നായിതോത്തു സമയത്തെ വൃഥാഹനിക്കാ-
തിന്നേ മഹാമതികളോതിയതൊത്തു വാഴ്ക. 36

34. മനുഷ്യജന്മം ഏറ്റവും ഉൽകൃഷ്ടം. അപൂൎവ്വവുമാണ്. ഇതിനുകാരണം വിശേഷലബ്ധിയായ മനുഷ്യന്റെ ഉപാധിയാണ്. സ്വസ്വരൂപ സാക്ഷാൽക്കാരത്തിന് ഉപാധി കൂടാതെ കഴിയുകയില്ല. അതിനാൽ ആത്മസാക്ഷാൽക്കാരത്തിനായി ഉപാധിയെ ആരും പ്രയോജനപ്പെടുത്തേണ്ടതാണ്. ലക്ഷ്യം നിൎവ്വഹിച്ചവർ പിന്നീട് ഉപാധിയെ കണക്കിലെടുക്കുകയില്ല.

35. ഈ ഉപാധിയുടെ മുഖ്യോദ്ദേശ്യം സ്വസ്വരൂപസാക്ഷാൽക്കാരമാണെന്ന് മഹത്തുക്കൾ ഘോഷിച്ചിട്ടുണ്ട്. അതിനാൽ ഈ ഉപാധിയോടുകൂടിയിരിക്കുന്ന സമയത്തിന്റെ വില അറിഞ്ഞു പ്രവൎത്തിക്കേണ്ടതാണെന്നു ശാസിക്കുന്നു.

ദേഹം ലഭിച്ചതിനെഴുന്ന ഗുണങ്ങളെല്ലാം
ദേഹം വളൎത്തുവതിനെന്നു ധരിച്ചിടാതെ.
മോഹം വെടിഞ്ഞു ചിരസൗഖ്യമടഞ്ഞിടാനായ്
ദേഹം ധരിക്കുവതുതന്നെയതിന്റെ ധൎമ്മം. 37

ആലിന്റെ വിത്തു ചെറുതായുമഹോ വളൎന്നു
മേലായ് പടൎന്നു തണലേകിയപോലെ ചുറ്റും
ഊക്കുള്ളകയ്യിലന്നു ധൎമ്മമതും ഫലത്തിൽ
വായ്ക്കുന്നു വിണ്ണിനെയുമായതു മൂടിനില്ക്കു. 38

നാളെന്ന തോക്ക് കുറയുന്നിഹ നാളുതോറും
നീളമ്പൊഴേ കുറകിടുന്നതു കണ്ടിരുന്നും,
നാളെത്തുനാളുമിതുപോലെയിരിക്കുമെന്നെ-
ന്നാളും നിനച്ചു ജളബുദ്ധി മദിച്ചുപോരും 39

ഹീനങ്ങളായ പലവൃത്തികൾ ചെയ്കിലും തൻ
പീനം വപുസ്സു പലകാലമിരിക്കുമെങ്കിൽ
മാനം വെടിഞ്ഞു പലപേരൊടുതെണ്ടി
ന്യൂനം വരാതെയുയിരിന്നു മിരുന്നു പോരാം. 40

36. ജനിക്കുന്നതു മരിക്കാനല്ല. ദുഃഖിക്കാനുമല്ല. അനശ്വരവും നിത്യാനന്ദവുമായ തന്റെ സത്യസ്വരൂപത്തെ പ്രാപിക്കുന്നവർ ദുഃഖിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. ഈ അനശ്വരത്വപ്രാപ്തിക്കായി, മനുഷ്യജന്മം മുഖേന കൈവന്നിരിക്കുന്ന സുവർണ്ണാവസരത്തെ പാഴാക്കാതെ പ്രയോജനപ്പെടുത്താനാണ് "മഹാമതികളോതിയി"യിട്ടുള്ളതു്.

37. നശ്വരമായ ദേഹാദി പ്രപഞ്ചങ്ങളുടെ സൃഷ്ടി, സൃഷ്ടി രഹിതവും അനശ്വരവും ആയ നിത്യവസ്തുവിനെ അറിയുന്നതിനാകുന്നു. അല്ലാതെ ദേഹത്തിന്റെ ഉദ്ദേശ്യം ദേഹത്തെ സംരക്ഷിച്ചു പുലർത്തുക എന്നതല്ല. അതിനാൽ ശരീരധർമ്മം നിത്യാനന്ദപ്രാപ്തിയാണെന്നറിഞ്ഞു പ്രവർത്തിക്കേണ്ടതാണ്.

38. ഈ ശരീരം ക്ഷണികവും മിഥ്യയുമായതിനാൽ അതീവ തുച്ഛം. എന്നാൽ അതുകൊണ്ടു് വഹിക്കേണ്ട സനാതനതത്വമോ ഏററവും മഹത്തും. ഇതെങ്ങനെ സാദ്ധ്യമാവും എന്നു കേട്ടാൽ 'വല്ലഭനു പുല്ലുമായുധം' എന്ന പോലെ മഹാമതികൾ എത്രയും ചെറുതായ പരിസരങ്ങളിലും വലുതായ കർമ്മങ്ങളെ നിറവേററുകതന്നെ ചെയ്യും.

39. വയസ്സു കൂടുന്തോറും ആയുസ്സു കുറഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ ഒരു ദിവസത്തിന്റെ ദൈർഘ്യത്തിനും സ്വസ്വരൂപത്തിനും അടുത്ത ദിവസത്തിന്റെ ദൈർഘ്യത്തിനും സ്വസ്വരൂപത്തിനും തമ്മിൽ ഒരു വ്യത്യാസവുമില്ലാത്തതിനാൽ കാലം നീങ്ങുന്നതിനെപ്പററി ആരും ഗൗനിക്കാതിരിക്കുന്നു.

40. ശരീരം നശിച്ചില്ലെങ്കിൽ ജീവനും അതിൽ എത്ര കാലവും ഇരുന്നുകൊള്ളും. ജീവിക്കാൻ ഉത്തമമാർഗ്ഗങ്ങൾ ഇല്ലാതെ പോയാൽ ഹീനമാർഗ്ഗങ്ങളെ അവലംബിച്ചും കഴിഞ്ഞുകൂടിക്കൊള്ളാമായിരുന്നു. പക്ഷെ ശരീരം ക്ഷണികമായതിനാൽ ഇതൊന്നും കഴിയുന്നില്ല. ഇതിൽനിന്നും ശരീരധർമ്മം ശരീരത്തെ പുലർത്തിക്കൊണ്ടുപോവുകമാത്രമല്ലാ എന്നു മനസ്സിലാക്കാം.

---

# 5. അശ്രദ്ധം

പുണ്ണിൽ പററിട്ട മീയലിൻെറ ചിറകു-
ണ്ണാനെത്തീടും കാകനെ-
പ്പെണ്ണിന്നോട്ടുവതിന്നു വേണമൊരു ദ-
ണ്ഡു,നാലു മപ്പെണ്ണിനെ
'കണ്ണേ! മാന്തളിർ മേനികൊണ്ടു മലരേ !'
യെന്നൊക്കെ വാഴ്ത്തും ജളൻ
എണ്ണുന്നില്ലുടലിൻ ജഡത, മറ്റു ത
ന്നല്പതാവും ചെററുമേ. 41

ഒട്ടേറെസ്സുഷിരങ്ങളുള്ള തൊലിയാം
മൂടാവി തൻ മേളില-
ങ്ങൊട്ടീടുന്നമലം മറച്ചു വസന-
ത്തിൽ പാററിടും പങ്കവും
ചുററി ക്കൂടി മലക്കുടുക്ക സമമാം
കായത്തിനും മേളിലായ്
പററിച്ചേന്നൊരു നീ ജഡത്തെ യൊരു പൈ-
യുറം മേൽ വരും പോലെ കാൺ. 42

41. തൻെറ പുണ്ണരിക്കാൻ വന്നിരുന്ന ഈയലിൻെറ ചിറകിൻെറ അംശം ആ പുണ്ണിൽ പററിയിരുന്നതിനെ കൊത്താൻ വന്ന കാക്കയെ അടിച്ചോട്ടിക്കാൻ ഒരു പെണ്ണിനു കമ്പു വേണ്ടിവരുന്നതായാൽ അവളുടെ ദൌർബ്ബല്യവും നിഷ്പ്രയോജനതാവും എത്രയെന്നു മനസ്സിലാക്കാവുന്നതാണു്. അത്രക്കു കൊള്ളരുതാത്തവളെപ്പോലും ഓമനിച്ചു സ്തുതിക്കുന്ന ഒരു പുരുഷൻ അവളുടെ ശരീരത്തിൻെറ നികൃഷ്ടതയെപ്പററി അല്പം പോലും ചിന്തിക്കുന്നില്ല.

42. ശരീരത്തിൽ നവദ്വാരങ്ങളെക്കൂടാതെതന്നെ എങ്ങും ദ്വാരങ്ങളുണ്ടു്. അവയെല്ലാം തൊലിയിൽക്കൂടി എപ്പോഴും മുകളിലോട്ടു തുറന്നുകിടക്കുകയുമാണു്. അതിനാൽ തൊലിയെ സുഷിരങ്ങളുള്ള മൂടാവി എന്നു പറഞ്ഞിരിക്കുന്നു. ഈ മൂടാവിയിൽക്കൂടി എപ്പോഴും അഴുക്കു വെളിയിൽ വന്നുകൊണ്ടിരിക്കുന്നതിനാൽ ശരീരത്തിനകം മലം നിറഞ്ഞതാണു്. ഇങ്ങനെയുള്ള ശരീരത്തെ ഒരു സഞ്ചിയുടെ അകം മറിച്ചുകാണുമ്പോലെ കാണേണ്ടതാണു്. (ഒരു സഞ്ചി നല്ല തുണിയിലുള്ളതായാലും അതിൽ അഴുക്കുപററാതിരിക്കാൻ മറെറാരു തുണി അകത്തുവച്ചു തച്ചിരിക്കും. സാധാരണ ഇതിനകം ധാരാളംഅഴുക്കു പററിയിരിക്കുകയും ചെയ്യും. അകം അഴുക്കടഞ്ഞ ഈ സഞ്ചി മറിച്ചിട്ടു കാണുമ്പോലെ ശരീരത്തെ നോക്കേണ്ടതാണു്.) കായത്തിനും.... ച്ചേർന്നൊരുനീ—ദേഹത്തെ നോക്കിതാൻ എന്നഭിമാനിക്കുന്ന നീ,

എപ്പോഴും പശിയുററശിക്കുവതിനാൻ,
ദുർഗ്ഗന്ധമേറുന്നതെ–
ന്നിപ്പാരിൽ പെരിയോർ വെറുത്തു വിട്ട വോ–
രിക്കൊച്ചു ദേഹത്തിനായ്
എപ്പോഴും കളഭംതളിച്ചു കുസുമം
ചാർത്തീടിലും പിന്നെയും
വേപ്പോടേ മലമൂത്രമേറുമുടലിൻ
മാലിന്യമററീടുമോ? 43

നീരും നൊങ്കു മകം തുരന്നു വെളിയേ
മാററീട്ടെടുക്കും പനം
കായെപ്പോൽ നയനം കുഴിഞ്ഞു തലയോ–
ടിൽ കണ്ടു ഞെട്ടുന്ന ഞാൻ

ഫുല്ലാബ്ജത്തിനു തുല്യമിന്നയനമെ-
ന്നാരും പുകഴ്ന്നാലുമേ
തെല്ലുംതന്നെ യിവൻ വരിച്ചു തുറവി-
ത്വത്തെ ച്ചലിപ്പിച്ചിടാ. 44

43. മാലിന്യമേ സ്വരൂപമായതാണു ജഡമെന്നു കാണിക്കുന്നു.

44. ചൈതന്യമൊഴിഞ്ഞ ജഡത്തിന്റെ ബീഭത്സതയെ പ്പറയുന്നു.

ഗ്രാമത്തിൻ മറവിൽ കറുത്ത ചുടുകാ-
ട്ടിന്നുള്ളിലെല്ലായ്ത്തെറി-
ച്ചാമട്ടിൽ ചിതറിക്കിടന്ന മഹിളാ,
ദന്തങ്ങളും കണ്ടുള്ള ഞാൻ
മുത്തൊക്കും നറുമുല്ല മൊട്ടിനിണയേ-
ണാക്ഷിക്കു ദന്തങ്ങളെ-
ന്നൊത്തെല്ലാവരു മോതിയാലു മിളകു-
ന്നീലെൻ തപസ്സല്പവും 45

രക്തത്തിൽ കുടലും കൊഴുപ്പു, മളിയും
മാംസങ്ങളും മജ്ജയും
ക്കുത്തെല്ലിൻ നിരയും ഞരമ്പുമിട തു-
ന്നാറേഴ് ചർമ്മങ്ങളും
മൂടീടാതെ തുറന്നിരുന്നു നിയതം
നാറും നവ ദ്വാരവും
കൂട്ടം കൂടിനു പൂവണിഞ്ഞ മടവാ-
രോതേതിനത്തിൽ പെടും? 46

45. സ്ത്രീകളുടെ അംഗസൗഷ്ഠവത്തിൽ ഭ്രമിച്ചു പോകുന്നവർ ആ സൗന്ദര്യത്തിന്റെ ക്ഷണികത ഓർമ്മിക്കുന്നില്ല. സൗന്ദര്യം

എവിടെ നിന്നും ഉണ്ടായി, എവിടെ നശിക്കുന്നു എന്നൊന്നും ചിന്തിക്കാതെ അതുതന്നെ സർവ്വവും എന്ന അന്ധത്വം ബാധിച്ചവനിൽ തപസ്സു അഭിവൃദ്ധിപ്പെടുകയില്ല.

46. ജീവബന്ധം ഉള്ളപ്പോഴും ശരീരത്തിന്റെ കൊള്ളരുതായ്മ പലതാണു്. ഈ നാററങ്ങൾ ശരീരത്തിനു സഹജമായി എപ്പോഴുമുണ്ടായിരിക്കവെ അതിന്റെ പുറത്തു മണം തേച്ചു മണപ്പിച്ചാസ്വദിച്ചു തൃപ്തികൊള്ളുന്ന നിസ്സാരത്വത്തെ തുറന്നുപലപിക്കുന്നു.

എപ്പോഴും മലമൂറിടും പടി വെളി–
യ്ക്കോടും നവദ്വാരമോ–
ടെ,പ്പോഴും മല മേറെയുള്ളിൽ വിളയി–
ക്കും കായ കുംഭത്തിലായ്
മേല്പൊന്നിൻ നിറമാന്ന തോലു തടവി–
ക്കൊണ്ടും ശനാ ദേഹമാം
ശില്പത്തെ ഗ്ഗന്ധം തൊട്ടും സ്തുതികളാൽ
വർണ്ണിച്ചിടും മൂഢരും. 47

കായത്തിൻ പൊരുളിന്നതെന്നു ചെറുതും
കാണാത തിൻ മേലെഴും
മായാ മോടികൾ നോക്കിനിന്നു ധരയിൽ
കൊണ്ടാടിടും മാനുഷർ
ദേഹത്തിന്നരു നൽകി നില്ക്കുമുയിരാ–
മച്ചാറവീഴും വിധൌ,
ദേഹത്തെ ക്കഴുകൻ പിളക്കവതു ക–
ണ്ടില്ലെന്നു വന്നീടുമോ? 48

ചത്തോർ തൻ തലയോട്ടിലക്ഷിയൊടു വാ–
യും താണു പള്ളങ്ങളായ്
പാത്തീടും, ചുടുകാട്ടിൽ, വേടജനവും
കണ്ടൊന്നു ഞെട്ടുംവിധം,

നായും പേയു മരിച്ചു കാട്ടിലുടയോ–
 രില്ലാതെ, യെല്ലാക്കെയും
മായും മണ്ണോടുചേൎന്നി,തൊക്കെ യുടലിൻ
 കള്ളം കഥിക്കുന്നിതോ? 49

പ്രാണൻ മാറിമറഞ്ഞവൎക്കു തല പി–
 ന്നോടായ് ഭേവിച്ചാ ഖതും
കാണുന്നോൎക്കു ഭയം പെരുക്കു മളവ–
 ററംഗങ്ങ ളങ്ങിങ്ങുമായ്
വായില്ലാതെ ചിരിച്ചു ന്തേ നിരയാ–
 ലോതും, ഭവത്തിൽ ഭ്രമി–
ച്ചാകുന്നോൎക്കിഹ, നാമരൂപ വിളയാ–
 ട്ടത്തിൻ വിലാസങ്ങളെ. 50

49. പെട്ടെന്നു നശിക്കാതെയുള്ള പ്രേതാവശിഷ്ടങ്ങൾ കാട്ടിൽ കണ്ടു പരിചയമുള്ളവരാണു വേടന്മാർ. കണ്ണു്, വായ് മുതലായവയുടെ സ്ഥാനങ്ങളിൽ വലിയ പള്ളങ്ങൾ കാണുമ്പോൾ അവർ പോലും ഭയപ്പെടത്തക്ക ഭീകരതയാണു് ജീവൻ പിരിഞ്ഞ ജഡത്തിൽ ശേഷിക്കുന്നതു്.

50. ഈ പ്രപഞ്ചത്തിൻെറ ഉള്ളടക്കം നാമരൂപങ്ങൾ മാത്രമാണു്. നാമരൂപങ്ങൾ ഒഴിവായാൽ പ്രപഞ്ചം ഇല്ല. മനുഷ്യനായി നടമാടിയ ഉടലിൽനിന്നും ജീവൻ മാറിയാൽ പിന്നീടു് ആ ഉടൽ പിണമാകുന്നു. ഈ പിണത്തിൽനിന്നും മാംസം മാറിയാൽ ബാക്കി എല്ലുകളാകുന്നു. എല്ലു നശിച്ചിടത്തു് വെറും മണ്ണവശേഷിക്കുന്നു. ഇങ്ങനെ മണ്ണിൽനിന്നും ഉണ്ടായതെന്നു പറയാവുന്ന ദേഹത്തിനു് രൂപംകൊണ്ടുള്ള മേന്മയല്ലാതെ മറെറാന്നുമില്ല. അതിനാൽ ഒരു പടത്തെ ആസ്വദിക്കുന്നതിൽ കവിഞ്ഞ കാൎയ്യങ്ങളൊന്നും സത്യത്തിൽ ദേഹംമൂലമില്ലെന്നിരുന്നാലും അതിൽ മോഹംകൊള്ളുന്ന മായാവിലാസം അജ്ഞന്മാൎക്കുള്ളതാണെന്നു പറയുന്നു.

---

# 6. ത്യാഗം.

ദീപം കത്തുമിടത്തു മാറു മിരുളെ–
ന്നോണം തപസ്സിന്റെ മുൻ,–
പാപം വിട്ടൊഴിയും, തരിമ്പു മവിടെ–
ത്തങ്ങാൻ കരുത്തററ പോൽ;
തൈലം തീൎന്നിടവേ തപസ്സു പുനരും
വ്യാപിച്ചിടും പോൽ തപോ–
മൂലം പുണ്യമിളച്ചിടത്തു കലുഷം
വീണ്ടും പിറക്കുന്നു കേൾ 51

തന്നിഷ്ടങ്ങൾ നശിച്ചിടുന്നു, നടുവിൽ
തൻ ദേഹവും വാടി വീ–
ണെ ന്നായാലു മടിഞ്ഞിടുന്നു ചുടല–
ക്കാട്ടിങ്കലെന്നുള്ളതും
മുന്നേ തന്നെയുണൎന്നവന്നു വശമായ്
ത്തീരും തപ സ്സ,ന്യരെ–
ന്നെന്നും ജ്യോതസ്യ, പുരാണ, ശാസ്ത്ര, മുരുവി–
ട്ടാടും മുഴുബ്ഭ്രാന്തിയിൽ. 52

51. പുണ്യം വൎദ്ധിച്ചിടത്തു തപസ്സുണ്ടായിരിക്കും. പാപികൾക്കു് തപസ്സിൽ താല്പൎയ്യംതോന്നുകയില്ല. തപസ്സുചെയ്താൽ പാപം ഒഴിയുകയും ചെയ്യുന്നു.

52. ജന്മസാഫല്യത്തിനു തപസ്സൊന്നേ ഉപകരിക്കുകയുള്ളു. മററു ശാസ്ത്രപുരാണാദി പാഠനങ്ങൾ തപസ്സില്ലാത്തവൎക്കും ലോകവ്യവഹാരത്തെ വൎദ്ധിപ്പിക്കാൻ മാത്രം ഉതകും.

ഇല്ലം, നല്ല യുവത്വ, യോഗ, മഴകം
സമ്പത്തു മൊന്നിന്നു മി–
ങ്ങില്ലല്ലോ നില യെന്നു കണ്ട മതിമാ–
നില്ലത്തിൽ വാണാകിലും
തെല്ലും മോഹമകന്നു ശാശ്വതസുഖം
നേടാനുപായങ്ങളെ–
ച്ചൊല്ലാൻ തക്കവനെത്തിരഞ്ഞു പരമാ–
ത്ഥ ജ്ഞാന മേറ്റംക്ഷം സ്വയം. 53

"ഇന്നെന്നെച്ചുട്ടമെന്ന ദുഃഖമൊഴിവായ്
സൗഖ്യം വരും നാളെ," യെ–
ന്നെന്നെന്നും മതിയിൽ കൊതിച്ചു കളയും
കാലത്തെ മൂഢൻ വൃഥാ;
ഇന്നിക്കണ്ട ഭവത്തിലുള്ള ഭ്രമ മ–
റ്റെന്നാൽ വരും സൗഖ്യമെ,–
ന്നിന്നേ കണ്ടഖിലം ത്യജിച്ച മതിമാ–
ന്നെന്നും സുഖം സർവ്വദാ. 54

53. ഒരു കുടുംബ സന്ന്യാസിയുടെ അവസ്ഥയെ പറയുന്നു. മററാക്കമൊപ്പം കുടുംബവ്യവഹാരാദികളോടുകൂടിയിരുന്നാലും യാതൊന്നിലും ആശയില്ലാതെ, താൻ തന്നിൽ മാത്രം ഉള്ളവനായിട്ടിരിക്കുന്നതു കുടുംബത്തിൽ ഇരുന്നുതന്നെ ചെയ്യുന്ന തപസ്സാണ്.

54. ഈ ശരീര പ്രപഞ്ചാദികളോടിരിക്കുമ്പോൾ എന്തു കാരണവശാലും ദുഃഖത്തെ ഒഴിവാക്കാൻ സാദ്ധ്യമല്ല. അതിനാൽ ദുഃഖനിവൃത്തിക്കു ഈ ദേഹാദികളിലിരിക്കുമ്പോഴും അതുകളൊന്നിലും താനില്ലാത്തവനായിരിക്കുകയേ ഉപായമായുള്ളു എന്നുപദേശിക്കുന്നു.

ബാല്യത്തിൽ ചെറുതും വിചാര മകമേ
ക്കൂടാതെ, യാടിക്കളി–
ച്ചുല്ലോലം പല നാളും കളഞ്ഞ പടി നീ
കൊന്നു യുവത്വത്തെയും,
മാല്യം വന്നു നിരന്നിടുന്നു പലതായ്;
മേലെങ്കിലും മോചനം
കാലേ കൈവരുവാൻ തുനിഞ്ഞു വഴിയേ
വാഴുന്നതാണുത്തമം 55

സന്താനങ്ങളലഭ്യ മെങ്കിലു മഹോ
സൽക്കാന്തയെക്കൈ വിടാ–
നെന്തായാലു മശക്യ, മോക്ഷ ഭവവും
ദുഃഖം നിറഞ്ഞാകിലും,
ബന്ധം നീക്കിടു വാന സാദ്ധ്യ,മതിനാൽ
കാലേ വിചാരിച്ചു ത–
ന്നന്തം കൊണ്ടേതുമേ തൊടാതെ മരുവൂ
മൂകൻ കണക്കിപ്പൊഴേ. 56

55. ജന്മാന്തരങ്ങളിൽക്കൂടി നീണ്ടുനില്ക്കുന്ന ഭവത്തെ തട്ടി മാററാനെളുപ്പമല്ല. അതിനാൽ നിത്യസുഖത്തിനു് ദുഃഖപ്രദമായ സംസാരത്തിൽനിന്നും താൻ മോചിക്കുകതന്നെ ചെയ്യും എന്നുള്ള ദൃഢനിശ്ചയമാവശ്യമാണു്. അതിനാൽ 'തുനിഞ്ഞു........ണുത്തമം' എന്നു പറഞ്ഞിരിക്കുന്നു.

56. ഈ സംസാരം ഇല്ലാത്തതാണെങ്കിൽ അതിനെ ഒഴിക്കേണ്ടതായില്ല. ഇല്ലാത്തതിനെ ഉള്ളതാണെന്നു വിശ്വസിച്ചു് ഉള്ളതാക്കി വയ്ക്കാതിരുന്നാൽ മതി.

താനേ കൊണ്ടു തപോവ്രതങ്ങളലസി–
പ്പോമ്മാറിടയ്ക്കെത്തിടും
നാനാ ദുസ്സഹ ദുഃഖമേതു മറിവാൽ
താനേ സഹിച്ചാരോൽ

ഊനം തൻെറ തപസ്സിനൊട്ടുമുളവാ-
ക്കീടാതിരിപ്പോൻ തപോ-
ദാനത്തിന്നധികാരിയായി വരു മെ-
ക്കാലത്തു മെട്ടിക്കിലും 57

തന്നെപ്പരൻ പരിഹസിച്ചു പഴിച്ചതെല്ലാം
നന്നായ് പൊറുക്ക, മതുമല്ല പഴിച്ചവൻ മേൽ
എന്നാളുമാനരക ശിക്ഷകളുണ്ണുമല്ലോ
എന്നോർത്തു മേൽ പരിതപിപ്പതു മുണ്ടു നല്ലോർ. 58

57. ജീവിത ക്ലേശങ്ങളെല്ലാം തപസ്സിനു തടസ്സമായി നില്ക്കുന്നവയാണ്. ഈ ദുഃഖങ്ങളെ സ്വയം പൊറുത്തുകൊള്ളുന്നതു തപസ്സുള്ളവൻെറ ലക്ഷണമാണ്. ഈ ലക്ഷണമൊത്തവൻ മാത്രമേ തപസ്സിനധികാരിയായിവരുന്നുള്ളൂ.

പഞ്ചേന്ദ്രിയങ്ങൾ വഴിവന്ന വികാരമൊന്നും
വഞ്ചിച്ചിടാതെ മന മെന്നു മൊരേ നിലയ്ക്കായ്
പഞ്ചാമൃതം പൊഴിയുമിമ്പമെഴും തപസ്സിൽ
സഞ്ചാര മുള്ളവനു മുക്തി കരസ്ഥമോർക്കുക. 59

ദുഃഖം നിരന്തര മശിപ്പതിനാക മല്ല-
സൗഖ്യത്തിനായ് വ്രതമിരുന്നു വരും ജളന്നും
തേടാ തുദിച്ച സുഖവും മതിമാൻ മറന്നു
തേടും തപസ്സിലുളവാക മനന്ത സൗഖ്യം. 60

59. പഞ്ചേന്ദ്രിയങ്ങൾ വികാരങ്ങൾക്കു നിമിത്തങ്ങളായിരിക്കുന്നു വികാരങ്ങൾ മനസ്സിനെ ചലിപ്പിക്കുന്നു മനസ്സിൻെറ ചലനം ചിന്തയെ ഉദ്ദീപിക്കുന്നു. ചിന്ത ദുഃഖത്തിനു കാരണമായിരിക്കുന്നു. അതിനാൽ തപസ്സുചെയ്യുന്നവൻ മനസ്സിനെ നിശ്ചഞ്ചലമാക്കി വച്ചുകൊണ്ടിരിക്കും. ഈ മട്ടിൽ തപസ്സുചെയ്യുന്നവൻ മുക്തനായിത്തീരുന്നു.

60. ക്ഷണികസുഖങ്ങളെ അന്വേഷിക്കുന്നിടത്തു ദുഃഖങ്ങൾ ഏർപ്പെടുന്നു. ബുദ്ധിമാൻ നിത്യാനന്ദത്തെ മാത്രം ലക്ഷ്യമാക്കിയിരിക്കും.

---

## 7. അക്രോധനം.

താനേ മേന്മ മതിച്ചിടുന്നവർ മതി-
　　ച്ചീടട്ടെ യിച്ഛിച്ചപോൽ;
താനായ് മേന്മ മതിച്ചിടാത്തവ രതേ
　　മട്ടും നടക്കട്ടെ മേൽ;
കാലൊട്ടും ശലഭം ശിരസ്സിലൊരുനാൾ
　　വാണാലു മപ്പക്കിതൻ
ശീലത്തിന്നെ യറിഞ്ഞവന്നു, ചെറുതും,
　　കോപം ജനിക്കുന്ന വോ? 61

കഷ്ടപ്പെട്ട പൊഴുതിലും, നില മാററിടാതെ
യിഷ്ടം കുറിച്ച പടി താ നിഹ നിർവ്വഹിപ്പോൻ
ഇഷ്ടപ്പെടുന്നവയിലും വലുതായ ജീവൻ
നഷ്ടപ്പെടാതെ പരിരക്ഷണ ചെയ്കയില്ലേ? 62

നാവും സ്വയം കരുതലററ കഥിച്ചതൊന്നും
മായാതെ നിന്നഥ കഥിച്ചവനെ ക്കെടുക്കും
നേരാണിതെന്നറിയു മുത്തമർ നാക്കെടുത്തു
പോരായ്മ യേതു മപരന്നു രചെയ്കയില്ലാ. 63

61. കാലിൽ പററിയിരിക്കുന്ന ശലഭം തലയിലും കേറിയിരുന്നെന്നു വരാം. അതിന്നു കാരണം അതിൻെറ ശീലം മാത്രം, പ്രകൃതി വികൃതികൾ രണ്ടും സ്വാഭാവികമാണെന്നറിയുന്നവന്ന് ഒരു കാരണത്താലും കോപമുണ്ടാവുകയില്ല.

62. കോപം സ്വന്തം ജീവനുപോലും ആപത്തുവരുത്താനിടയുണ്ട്. അതിനാൽ എത്ര കഷ്ടം സഹിച്ചും തന്നിഷ്ടം നേടുന്നവൻ താൻ ഏറ്റവും പ്രിയപ്പെടുന്ന ജീവനെ സംരക്ഷിക്കാൻ വേണ്ടി നാവിനെ നിയന്ത്രിക്കുകതന്നെ ചെയ്യും

63. അന്യനു ഹാനിവരത്തക്കവണ്ണം സംസാരിച്ചവനു തന്നെ ആ ഹാനി വന്നുചേരുമെന്നുള്ളതിനാൽ അറിവുള്ളവർ ആ അറിവോടുകൂടിത്തന്നെ സംസാരിക്കും.

തന്നെപ്പുകഴ്ത്തു മറിവററവു, നാരു പുച്ഛരി
ച്ചൊന്നോതിയാലു മറിവുള്ളവർ വിസ്മരിക്കും;
പിന്ന ല്ലരോ, പരനുരച്ച തനുസ്മരിച്ചി–
ട്ടെന്നും മനസ്സു കലഹിച്ചു നശിക്കുമോർത്താൽ. 64

ഊക്കുള്ള നല്ല ബലവാൻ ക്ഷമകാട്ടിയെന്നാ–
ലാക്കും രസിക്കു മതിനെ ക്ഷമയെന്നു ചൊല്ലാം;
ഇല്ലെങ്കിലും, പരനു നല്കിയതാണു ദാന,
മെല്ലാ മടക്കുവതുതന്നെ യടക്കവും കോം. 65

65. അശക്തനുക്ഷമിക്കുകയേ ഗത്യന്തരമുള്ളൂ. അതിനാൽ ശക്തൻ ക്ഷമിക്കുന്നതിനെയാണു സാക്ഷാൽ ക്ഷമയെന്നു പറയുന്നതു്. ദരിദ്രാവസ്ഥയിലും അന്യനു ദാനം ചെയ്യുന്നതാണു് സാക്ഷാൽ ദാനം സർവ്വവും തന്നിൽ അടക്കിക്കൊള്ളുന്നതിനെ അടക്കമെന്നും പറയാം

അന്തസ്സെഴുന്നൊരഭിജാതനെയാരുമേ, ത–
ന്നന്തസ്സൊഴിഞ്ഞ പടി, കല്ലെറിപോൽ, പഴിയ്ക്കിൽ,
അന്തസ്സിനാ,ലിതരർ കാണുകിലും, പൊറുക്കു
മന്ത്രത്തിനാൽ പടമണച്ചൊരു പന്നഗം പോൽ 66

അന്യൻ തനിക്കു പകചെയ്കിലു മുത്തമന്മാ–
രൊന്നും തിരിച്ചു പക യോരുകയില്ല പാരിൽ;

മന്നിൽ പെരുത്ത ബലഹീനതയെ ന്നിതിന്നെ-
യെണ്ണുന്നതില്ല യറിവുള്ളവരെന്നു മോർക്കൂ. 67

ഹീനന്നു, കോപ മൊഴിയാതെ തിരാളിയെപ്പോഴ്
ത്താനും ഹനിക്കു,മതു പിന്നെയുമോങ്ങി നില്ക്കും;
മാനിക്കു കോപ മുളവായതുപോൽ നശിക്കും
താനേ ജലത്തിലുളവായ് പട്ട മഗ്നിയെപ്പോൽ. 68

66. അന്യരുടെ മുമ്പിൽ വച്ചു ചെയ്യുന്ന പരിഹാസത്തിനു മൂർച്ച കൂടും. അന്തസ്സുള്ള കുടുംബത്തിൽ ജനിച്ചവർ ഈ അവസരത്തിലും ക്ഷമ കാണിക്കും.

67. പകരം വീട്ടാത്തതു് ദൌർബല്യം കൊണ്ടാണെന്നു അറിവുള്ളവർ നിരൂപിക്കുകയില്ല.

68. ഗുണികൾക്കു കോപം ഉണ്ടായാലും ക്ഷണത്തിൽ മറഞ്ഞുപോകും. ജലത്തിൽ സ്വാതേയുണ്ടായ ചൂടെന്നപോലെ.

താൻ ചെയ്ത നന്മയെ മറന്നു തനിക്കൊരുത്തൻ
പിൻ ചെയ്തിലും കെടുതി, യായതു വിസ്മരിച്ച്
പിന്നും തുടൻവന്നു നന്മ നിനയ്ക്കുയല്ലാ-
തന്യം കുടുംബ ഗുണമുള്ളവർ ചെയ്കയില്ല. 69

ദുർബുദ്ധികൾക്കു സഹജം കെടുവൃത്തിയെങ്കിൽ
സൽബുദ്ധികൾക്കു പകവിട്ട ഗുണം പ്രധാനം
തന്നെക്കടിച്ച ശുനകന്നെ യൊരുത്തനും പോയ്
പിന്നിൽ ക്കടിക്കുവതിനോരുകയില്ല പോലെ. 70

69 താൻ നന്മ ചെയ്തവൻ തനിക്കു മറുപടിയായി തിന്മ ചെയ്താലും കുടുംബഗുണമുള്ളവർ വീണ്ടും നന്മയെ ചെയ്തുകൊണ്ടിരിക്കുകതന്നെചെയ്യും.

70. കുടുംബഗുണമുള്ളവർ സൽബുദ്ധികളും വിശാലവീക്ഷണമുള്ളവരുമായിരിക്കും. അവരുടെ ചിന്താഗതികളും പ്രവൃത്തികളും അന്തസ്സുള്ളവരുടെ മനസ്സിനെ ചലിപ്പിക്കുകയില്ല.

# II

# കുടുംബധൎമ്മമാഹാത്മ്യം

## 8. സഹനശീലം.

മാല പോലരുവിയുള്ള നഗം, നാ-
ടാ, ലുമുള്ള ഭുവനാധിപതേ! കേൾ
മിണ്ടിടായ്ക യറിവററ വനോടാ-
മണ്ട നങ്ങതിരു വിട്ടെതിരോതും 71

ഹീനൻ പഴിച്ചു പറയുന്നതു മല്ലലെന്യേ
താനായ് പൊറുക്കുവതു സജ്ജന ഭൂഷണം താൻ
കോപിച്ചിടുന്നവനെ യാഴികളേഴുചൂഴും
ദ്വീപിങ്കലാരുമകതാരിൽമതിക്കയില്ല. 72

തേനുണ്ടു നിന്ന മധുപൻെറ മനോജ്ഞമാകും
ഗാനം കലൎന്ന ജലധിക്കധിനായകാ! കേൾ,
മിത്രം കഥിച്ച കൊടുവാക്കുകൾ ശത്രുവോതും
ചന്തം കലൎന്ന മൊഴിപോലിഹ വർജ്യമാമോ? 73

തന്മാനസത്തിലറിയേണ്ടതറിഞ്ഞു, മുള്ളിൽ
താൻമേൽ ഭയന്നു കഴിയേണ്ടവയിൽ ഭയന്നും
താൻ ചെയ്തിടേണ്ട ചലവൃത്തികൾ ചെയ്തുമുള്ളോ,
നാ ചന്ദ്ര താരമൊരു കഷ്ടത വന്നുചേരാ. 74

തൻ സ്നേഹിതൻ വഴി വരുന്നൊരു ദോഷമേതും
തൽ സ്നേഹമോൎത്തു സ്വയമേവ സഹിക്ക നീയും
പക്ഷേ സഹിക്കുവതിനൊക്കുകയില്ലയെന്നാൽ
പക്ഷം വിനാ വിടുക നീയു മവൻെറ ബന്ധം. 75

ചുററും വനാവലി വളഞ്ഞ ധരയ്ക്കു നാഥാ!
കുററം തനിക്കിതരരേതു മണച്ചു വച്ചാൽ
ഓൎത്തീടതോ തന്നതു കേട്ടു തിരിച്ചു തന്നി
ലെത്തുന്ന താണവിടെയെന്ന പരൻ മുഖേന. 76

സത്തുക്കൾക്കും കുററമെതു മത്രപൊറുക്ക വോരെ-
ന്നോൎത്തില്ലി? നാ മവരൊടുററ വരായിരിപ്പു;
ധാത്രീ തലത്തിലിതി സൽഗുണമുള്ള വൎഗ്ഗം
മിത്രങ്ങളെതു സമയത്തു മലഭ്യരാണോ? 77

വല്ലാതുണങ്ങി വയറൊട്ടി വിശക്കിലും ത-
ന്നില്ലായ്മ യന്യനൊടു ചൊല്ലുക നല്ലതാണോ?
പൊല്ലാത്ത ദുഃഖമൊടു തന്നുയിർ വിട്ടിടേണ്ടോ-
രെല്ലാം കഥിക്ക,മറുമുറം പ്രിയനോടു മാത്രം. 78

ളുക്കായ് നിരന്നരുവി വീണ മലയ്ക്കു നാഥാ!
സൗഖ്യത്തിനുള്ളിലിടരെത്തുകിലും വിടാതെ
സൗഖ്യത്തെ നീണ്ടനുഭവിക്കണമെങ്കിലും, മേൽ
ലോകാപവാദ മൊഴിയും സുഖമേ സുഖം കേൾ. 79

തിന്നാ തുണങ്ങുകിലു മുന്നരു തല്പദാനം
താൻ കെട്ടിടത്തു മിതരന്നു ഗുണത്തെ നേരു;
വാനോള മബ്ഭുവന സൗഖ്യമുദിപ്പതിന്നും
നീ നാവെടുത്തു പൊളിച്ചൊല്ലരുതേ തിടത്തും. 80

77. ഏതു കുററവും ക്ഷമിക്കുമെന്നവനു ലോകരാകും ബന്ധുക്കളാണ്.

78. സജ്ജനങ്ങൾ തങ്ങളുടെ ഇല്ലായ്മയെ മററുള്ളവരോട് പറഞ്ഞുകൊണ്ടു നടക്കയില്ല. നിവൃത്തിയില്ലാതെയാവുമ്പോൾ ആത്മസ്നേഹിതനോടു മാത്രം പറയും.

## 9. പരദാരാനിന്ദ.

പാരിച്ചതാണു ഭയ, മുണ്ടിടുമിമ്പമല്പം
ചേരുന്ന ലംഘ്യ നൃപ ദണ്ഡന മാരകൻ പോൽ,
നേരേയറിഞ്ഞു ഫല മീവക, മാനമുള്ളോ–
രാരും പരസ്വ വധുവിങ്കലകം കൊതിക്കാ. 81

ധർമ്മം, യശസ്സു, കൃപ, ഗൗരവമെന്ന നാലും
തന്മേൽ പരസ്വരതി ചേർന്നവനെത്തൊടില്ല;
ശത്രുത്വവും ഭയമൊട പ്പഴി പാപവും മേ–
ലെത്തുന്നവന്റെ യരികത്തു വസിച്ചു പോരാൻ. 82

ഉള്ളിൽ കുരുത്ത ഭയ,മന്യവരാംഗി സംഗം
ഉള്ള, പ്പൊ,ഴുണ്ണു മള്ള,വുണ്ടു കഴിഞ്ഞു മുണ്ടേ;
സ്പഷ്ടം, ത്രികാലമതിലും, ഭയമേകുമോരി–
ക്കഷ്ടം ഭുജിക്കുവതിനാരു തുനിഞ്ഞു നില്ക്കും. 83

ഉണ്ടാം കുടുംബ മതിനേറെയകീർത്തി, പിന്നീ–
ട്ടുണ്ടാ മുടമ്പിനരു ഹാനി, ഭയങ്ങളും, മേൽ
ഉണ്ടാകുമന്യ ദുരിതങ്ങളു മെന്നു വന്നാ–
ലാണ്ടേ! നരനും പരദാര സുഖങ്ങളെന്താം? 84

കാലന്നെഴും കരബലേന പരാംഗനയ്ക്കു–
ത്തോലിൽ പൊതിഞ്ഞ കുചമുണ്ടു സുഖിക്കുവാൻ, മുൻ
ജന്മത്തിലാഞ്ഞഖലർ വന്നുപിറന്നതാണി–
ജ്ജന്മത്തിലാടി വലയുന്നൊരു ഷണ്ഡരോർത്താൽ. 85

ഏറ്റം മഹാജന സദസ്സിനുമുമ്പു മേളം
തേറുന്നനല്ല ശുഭ വേളയിലഗ്നി മുമ്പായ്
താനായ് വരിച്ച വധുവിന്നെ മറന്നു, പാപം!
താനെന്തിനാണു പരപത്നിയിലാശ കൊൾവൂ. 86

83. പരസ്ത്രീ സുഖത്തിനാഗ്രഹിക്കുമ്പോഴേ ഭയം. അതനുഭവിക്കുമ്പോഴും അനുഭവിച്ചശേഷവും ഭയം തുടർന്നു പോകുന്നതിനെ ഓർമ്മിച്ചാൽ ആ ആഗ്രഹമേ ഉദിക്കുകയില്ല.

പുറവും ജനങ്ങൾ പരിഹാസമുരയ്ക്കുമാറായ്,
കുററത്തിനുള്ള ഫലമോത്തു വിറയ്ക്കുമാറായ്,
മററൊരു മാനിനിയെ മുത്തമിടാ നടുത്തോൻ
പുററിൽ ഫണിക്കു തല നക്കിയ മട്ടിലാകും. 87

വിദ്വാനു തന്നിലെഴു മംഗജതാപമൊട്ടും
ഭേദിച്ചിടാതെ, യതിദുസ്സഹമായി, മന്യൻ
വേദിച്ചിടാതെ, വളരാതെ, വെളിക്കു പോകാ-
താദ്യന്തമങ്ങവനു തന്നിലടങ്ങി മായും. 88

അസ്ത്രം, നെരിപ്പ്, നനമൊത്തു ചുടുന്നതിന്നാ-
യെത്തീടിലും ചുടുവതുണ്ടുടൽ മാത്ര, മെന്നാൽ
ചീർത്തോരു കാമ മുയിരിന്നെയുമിങ്ങെരിക്കും;
ഹൃത്തിൽ തറച്ച മദനാർത്തി പരം കഠോരം 89

ഊരിൽ പിടിച്ചു കിളരുന്നൊരു തീയുമോർക്കു
നീരിൽ തണുത്തു കെടു, മംഗജതാപമാററാൻ
നീരിൽ കുളിച്ചു മരുതേ, മല മേലൊളിച്ചും,
മാരൻ വിടാതെ തുടരുന്നൊരുവന്നെയെങ്ങും. 90

88. വിദ്വാന്മാർക്കുണ്ടാകാവുന്ന മദനാർത്തിയെ അവർ ഉയർന്ന അറിവുകൊണ്ടുള്ളിലടക്കി മാററിക്കൊള്ളുന്നു.

---

## 10. ഔദാര്യം.

ഇല്ലാതിരുന്നു മകമേ ബഹുതൃപ്തിയോടേ
ഇല്ലായ്മതെല്ലുമിയലാത്തതു പോലെ കാട്ടി
തെല്ലെങ്കിലും ചെറിയസാധുവിനേകിടുന്നോൻ
ചൊല്ലുന്നതിന്നു ദിവ വാതിൽ തുറന്നിരിക്കും. 91

മത്ത്യൻ ജനിപ്പതിനൊടൊത്തു ജനിച്ചിട്ടും, തൻ
വാദ്ധക്യവും, മൃതിയു മായതിനാൽ ധനത്തെ
വദ്ധിച്ചിടാൻ തരിശിടാതെ, ഭുജിപ്പതിന്നു–
മത്ഥിക്കു നൽകുവതിനും ചെലവാക്കിടേണം. 92

ദാനംകൊടുത്തു പൊരുളന്യനു തുല്യമായി–
ത്താനും പകുത്തനുഭവിക്കുക യോഗ്യമാക്കും;
ദീനംഭവിക്കുമതു കമ്മഫലാൽ, ക്ഷയിക്കാൻ
ദാനംമനുഷ്യനൊരു കാരണമല്ലതെല്ലും. 93

മററാക്കു മേകിയവശിഷ്ട മശിക്കു താനും.
തെററാതെ; യേഴുകടലൊത്തു വളഞ്ഞ ഭുവിൽ;
ചോററിന്നു മുട്ടിയലയുന്നവർ മുൻപററപ്പിൽ
മററുള്ളവൻെറ പശിയാററിയ പുണ്യമററോർ. 94

നല്ലോരിഹം, പരഫലങ്ങളെയോത്തു തെല്ലു
മില്ലാത്തവന്നു കഴിവൊത്തു കൊടുത്തു വാഴൂ;
ഇല്ലായ്മയാൽ പൊറുതിമുട്ടുകിലും തുനിഞ്ഞതീ–
ടൊല്ലേ യൊരുത്തരൊടു നീയുമിരന്നു വാഴാൻ. 95

ഉരരിൻ നടുക്കു പെരുവേദിക ചുററിടും, പെൺ
താലം കണക്കു, വധുവൂരിനൊരമ്മയല്ലോ;
ധാരാളമന്നു മൊരു സാധുവിനേകിടാത്തോ,–
നാരാകിലെന്തു, ചുടുകാട്ടു പനയ്ക്കു നേരാം. 96

92. ജനന മരണങ്ങൾക്ക് ഒരു നിശ്ചയവുമില്ല. അതിനാൽ ഉള്ളധനം വദ്ധിക്കുവാൻ വേണ്ടി അന്യനു ദാനം ചെയ്യാതെയും താൻ അനുഭവിക്കാതെയും വച്ചു കാത്തുകൊണ്ടിരിക്കരുത്.

96. ഗ്രാമത്തിനുള്ളിൽ ചുററും ആൽത്തറയോടുകൂടി നില്ക്കുന്ന പെൺപനയെ ദേവതയായി ഗ്രാമവാസികൾ ആരാധിച്ചുവരും. ഈ സങ്കല്പ ദേവതയുടെ പ്രസാദത്താൽ ഗ്രാമവാ

സികൾക്ക് ക്ഷേമം ഉണ്ടാകുമെന്നവർ വിശ്വസിക്കുകയും ചെയ്യുന്നു. ഒരു കുടുംബസ്ത്രീ ഒരു മാതാവിന്റെ പ്രസാദവൈഭവത്തോടുകൂടിയവളായിരിക്കണമെന്നു വിവക്ഷ.

കയൽമണം മറയും മലരാടുവോ-
രലകടൽക്കരയുള്ളൊരു പാണ്ഡ്യനേ!
ഉലകിന ന്മഴ, മർത്ത്യന്നു ദാനവും
വിലകിയാലുയിരിൻ ഗതിയെന്തു താൻ? 97

ഇല്ലെന്നു നീട്ടുമൊരു കൈക്കു മറുത്തിടാതെ
തെല്ലേകിയാലു മുലകിന്നതു ദാനമാവും;
അല്ലാ,തിരിച്ചു തരുവോന്നു കൊടുത്തുവെന്നാൽ,
ചൊല്ലാ,മതാക്കുമൊരു മുൻകടമായി നില്ക്കും. 98

അല്പമാകിലുമതും കൊടുക്ക നീ
യെപ്പൊഴും പരനു ശങ്കയെന്നിയേ;
ധർമ്മവും പെരുകിടും പരന്നു, വൻ
ധർമ്മമേററ ചെറുപാത്രമെന്ന പോൽ. 99

ഭേരിക്കു ശബ്ദമൊരു കാതവു മംബുദത്തിൻ
പാരിച്ച നാദമൊരു യോജനയും പരക്കും
നേരായിരന്നവനു നല്കിയതിൻ ഗുണം മൂ-
പ്പാരും പെറന്ന പുകളോങ്ങിടു മൂന്നമെന്യേ. 100

---

## 11. ജന്മാന്തരകർമ്മഫലങ്ങൾ

ഗോക്കൾക്കിടയ്ക്കു മൊരു കന്നിനെയാട്ടി വിട്ടാൽ
നോക്കിപ്പിടിക്കുമതു തന്നുടെ തള്ളയെത്താൻ;
ക്രൂരോട്ടു മുൻ ജനനകർമ്മഫലങ്ങളും മേൽ
മാറാതെ നിന്നതതിനൊത്ത ഫലത്തെ യേകും. 101

രൂപത്തോടിങ്ങു വിളയാടിയ മോടിയെല്ലാ-
മാപത്തിലാണ്ടഴിയുമെന്നതു കണ്ടു കണ്ടും,
കർമ്മം തുലച്ചുയിരനശ്വരമായ് വരാനി-
ജ്ജന്മം പെറാത്തൊരുടൽ പൂണ്ടു ജനിച്ചു വാഴും. 102

ഭോഗത്തിലാശയറുമെന്നവരാരുമില്ല,
ഭോഗം വരും പഴയ കർമ്മഫലാനുസാരം.
ആരും ചുരയ്ക്കയെ യുരുട്ടിയതില്ല, യപ്പോ-
ളാരും കളാപ്പഴമതിൽ കരിതേച്ചുമില്ല. 103

101. മരണശേഷം അവശേഷിച്ചു നില്ക്കുന്ന സംസ്കാരം അതിനനുയോജ്യമായ ജഡത്തെ കൈക്കൊള്ളുന്നു. ഇങ്ങനെ പുനർജ്ജനനം സംഭവിക്കുന്നുവെങ്കിൽ ഈ ജന്മത്തിലെ ഫലാനുഭോഗങ്ങൾ സംസ്കാരം ഹേതുവായി ഏർപ്പെട്ട മുജ്ജന്മകർമ്മങ്ങളുടെ ഫലത്തിനനുസരണമായിട്ടുള്ളതായിരിക്കും.

102. നാമരൂപങ്ങളുടെ സമ്മേളനം മാത്രമത്രേ ഈ സൃഷ്ടി. ഇതു രൂപരൂപം. നാമരൂപങ്ങളില്ലെങ്കിൽ ഈ പ്രപഞ്ചം നിർവ്വിഷയമായിത്തീരുന്നു. ഇതു് അരൂപരൂപാവസ്ഥയാണ്. നാമരൂപങ്ങൾ എപ്പോഴും അഴിഞ്ഞുകൊണ്ടിരിക്കുന്നു. അതിനാൽ നാം ഈ നാമരൂപാദികളോടുകൂടിയിരിക്കവെതന്നെ അതൊഴിവായി, അഴിയാതെ നില്ക്കുന്ന അവസ്ഥയിൽത്തന്നെയിരിക്കണം. ഈ നില സഹജമായിത്തീർന്നാൽ അരൂപരൂപവും മാഞ്ഞു് അരൂപാരൂപമായ ശാശ്വതത്വത്തെ പ്രാപിക്കാം.

103. കളാപ്പഴം—ക്ലാച്ചെടി എന്ന ഒരിനം ചെടിയുടെ കറുത്ത കായ്

ചുരയ്ക്കായുടെ നീളമുള്ള ആകൃതിയെ ഭേദപ്പെടുത്തി ഉരുണ്ടതാക്കിത്തീർക്കാൻ ആർക്കും കഴിയുന്നില്ല. അതുപോലെ കളാപ്പഴത്തിനുള്ള കറുപ്പുനിറം ആരും കൊടുത്തുണ്ടായതുമല്ല. ഏതു സ്വഭാവ സംസ്കാരങ്ങൾമൂലം ഉല്പത്തിയാകുന്നുവോ ആ സ്വഭാവ സംസ്കാരങ്ങൾ ഉല്പത്തിക്കുശേഷവും നീങ്ങുന്നില്ലുമെന്നും അതിനെ ഭേദപ്പെടുത്താൻ ആർക്കും കഴിയുന്നതല്ലെന്നും സാരം.

മുജ്ജന്മമാർന്ന സുഖ ദുഃഖ മൊഴിച്ചു വയ്ക്കാ–
ന്നിജ്ജന്മ മാർക്കു മരു,തോർക്ക, തപോധനർക്കും;
പെയ്യാത്ത വർഷമതു തൂകിടുവാനു മപ്പോൾ
പെയ്യുന്നതിന്നെ യൊഴിവാക്കിടുവാനുമൊക്കാ. 104
മുന്നം പെരും പദവിയോടു സുഖിച്ചു പേരു–
മിന്നാൾ ക്ഷയിപ്പതിനു കാരണമോർത്തു കണ്ടാൽ
മുന്നം മനോ ഗുണമഴിഞ്ഞു, ദുഷിച്ചകൃത്യം
മന്നിൽ പരന്നു പരപീഡകൾ ചെയ്തതത്രേ. 105
ഗ്രന്ഥം പഠിച്ചറിവെഴും ബഹുദിവ്യരായോ–
ർക്കന്ത്യം ജവം വരുമിടത്തിഹ പാമരന്മാർ
ചാകാതിരിക്കിലറിവറ്റ ജളന്റെ ദേഹ–
മാ കാലനും തൊടുവതിന്നു മടിക്കയാലാം. 106
നന്നായടമ്പുമലർ കൊത്തിവിഴുങ്ങു മന്നം
മിന്നും കടൽക്കരയിലെക്കുളിരുള്ള പാണ്ഡ്യാ!
ഇന്നാടലേറ്റ ഗുണബുദ്ധികളോടുയാചി–
ക്കുന്നോർ പുരാ പരനു ദുഷ്കൃതിചെയ്തു പോരാം. 107
കാറേറ്റ കൈതമലരാം മധു ചിന്തി വിണ്ണിൽ
ഏറ്റം കടൽക്കരതരും കുളിരുള്ള പാണ്ഡ്യാ!
പാർത്താൽ പഠിച്ച ജനവും, നെറികേടു, മുജ്ജ–
ന്മത്തിൻ പഴക്കമതിനാലിഹ ചെയ്തു പോരും. 108
ആഴിക്കു മധ്യ മമരും ധര തന്നിലാരും
പാഴായ് പരന്നു പിഴചെയ്തരുതെങ്കിലും തൻ
മുൻകർമ്മശിഷ്ട മതിനൊത്തു സുഖാസുഖങ്ങ–
ളേൾക്കാതിരിക്കുവതിനൊക്കുകയില്ലയാർക്കും. 109

105. പരിചയസിദ്ധമായ അറിവിനെക്കാൾ വാസനാസിദ്ധമായ അറിവു മികച്ചുനില്ക്കും.

106. ഈ ജന്മത്തിലുണ്ടാവുന്ന സുഖദുഃഖങ്ങൾ മുജ്ജന്മത്തിലെ കർമ്മശിഷ്ടങ്ങൾക്കനുസരണമായിരിക്കുമെന്നു പറയുന്നു.

ജീവൻ ജഡത്തിലണയുമ്പോഴതേ കുറിക്കു–
ന്നാ വിത്തിനുള്ള ഗുണദോഷവു, മെന്നിരിക്കെ,
ഈ വാഴ്‌വിലേറ മിടരെന്തിനെയും നിനച്ചു
വാംവിട്ടരഞ്ഞു കരയുന്നതു മെന്തിനാവോ? 110

---

## 12. സത്യസന്ധത.

ഇല്ലെന്നിരിക്കിലതു തന്നെ പറഞ്ഞിടേണ,–
മല്ലാതെ,യുള്ള നിലകാട്ടി, മെനക്കെട്ടുത്തി,
ഇല്ലെന്നൊടുക്കമുര ചെയ്വതു, ചെയ്തതന്നി
യെല്ലാം മറക്കുവതിലും ബഹുനിന്ദ്യ മത്രേ. 111

നല്ലോരു മത്ര ബഹുചീത്തകളും സമം താൻ
ചൊല്ലീടു മിങ്ങവരവർക്കിയലും ഗുണങ്ങൾ;
വെല്ലം ഭുജിപ്പവനു കിട്ടുമിനിപ്പു, വേപ്പോ
വല്ലാത്ത കയ്പുതരുമെന്നതു മുണ്മയല്ലേ? 112

നല്ലോരു കാലമെവനും നിജബന്ധുവാകാ–
നെല്ലാരുമുണ്ടു,മലവിണ്ണിലുഡുക്കളെപ്പോൽ;
പൊല്ലാത്ത കാലമവനോടൊരു ബന്ധവും മേൽ
ചൊല്ലാൻ ചുരുങ്ങിവരുമാളുകളീ ജഗത്തിൽ 113

ധർമ്മാർത്ഥ കാമമിവ മൂന്നിലുമർത്ഥമുണ്ടാം
ധർമ്മത്തൊടിമ്പമതു മേകിടുമർത്ഥവും കേൾ
അർത്ഥം വരാത്ത മനു,കാര്യമുലച്ചു മദ്ധ്യേ
ചേർത്താരിരുന്നു സമ,മുററ തപിക്കുമാറാം. 114

നല്ലോരിനം പശുവിനുള്ളൊരു കന്നു കൊച്ചെ–
ന്നാലും ലഭിക്കുമധികം വില; യാഢ്യരോതും
ചൊല്ലിന്നു മുണ്ടുവില; താഴെയൊരേഴതൻ വാ–
ക്കെല്ലാം കലപ്പു പുതയും പടി യീരമണ്ണിൽ. 115

ഹേ! രാജ രാജ! ലവണത്തോടുഗവ്യവും പാൽ
തൈരോടു കായമുളമിട്ടു പചിക്കിലും കേൾ
മാറാചുരയ്ക്കയതിനുള്ള കശപ്പു്,വന്നും
മാറില്ല ജന്മഗുണമെത്ര പഠിക്കിലും, മേൻ. 116

പാരന്ന പുന്നമലർ തൂവിന ശീതളക്കാ–
റേററെച്ചരിച്ചു കടലുള്ളൊരു ഭൂപതേ! കേൾ
അന്യൻ തനിക്കു പഴിയോതുവതിന്നു മുമ്പേ
താനായവന്നു പഴിയോതി ജയം വരിക്കൂ. 117

ധേനുക്കൾതൻ നിറമഹോ പലതെങ്കിലും തൽ
ക്ഷീരത്തിനില്ല നിറഭേദമതെന്ന പോലെ
ധൎമ്മത്തിനുള്ള ഗുണമൊക്കിലൊന്നു, പക്ഷേ
തന്മാൎഗ്ഗമോ പലതുമുണ്ടു മഹീതലത്തിൽ 118

ആരുണ്ടു മന്നിലപവാദമൊഴിഞ്ഞു വാണൊ,–
നാരുണ്ടു പായമൊടു ഭൂവിൽ വസിച്ചിടാതായ്,–
ആരുണ്ടു ദുഃഖമറിയാതെ ചിരം വസിച്ചൂ,
യാരുണ്ടു ചാവുമളവും സുഖമുണ്ടതായും? 119

കൎമ്മത്തിനുള്ള ഗുണദോഷഫലങ്ങളെ കേൾ
തന്മെയ് പിരിഞ്ഞതാരെയിരിന്നെ വിടാതെ നില്ക്കും;
ധൎമ്മൻ ബലാലുയിർ പറിച്ചു ഗമിച്ചിടുമ്പോൾ
വന്നോടി കൂടുകിലും പുനരെന്തിനാകും? 120

## 13. ദുഷ്കൎമ്മഭയം.

ജീവൻ പിരിഞ്ഞ ജഡമൊക്കെയുടൻ ദഹിപ്പി–
ച്ചാവുന്ന വല്ല ചുടുകാട്ടിലു,മായ പോലെ,
ജീവൻ പിരിഞ്ഞ ജഡമുണ്ണുമതിന്നതിന്നെ
വേവിച്ചിടും വയറുമച്ചുടുകാടുമാത്രം. 121

പാടിപ്പറന്നു വിലസുന്ന ഖഗങ്ങളെക്കേറം
തേടിപ്പിടിച്ചു യിരറുത്തു ഭുജിച്ചിടുന്നോർ
മേലിൽ പിറന്നരികളീട്ട വിലങ്ങു തട്ടും
കാലോടവർക്കടിമ വൃത്തികൾ ചെയ്തുപോരും. 122

മാളത്തിലോടിയൊളിയുന്നൊരു ഞണ്ടിനെത്തൻ
കാലിൽ പിടിച്ചു കൊലചെയ്തു ഭുജിച്ചിടുന്നോർ
അയ്യോ! പിരിഞ്ഞുഴകിടും വിര,ലുകളുള്ളം
കൈയ്യോടു മൂരിലലയുന്നിതടുത്ത ജന്മം. 123

നെയ്യ്പോൽ തണുത്തു കുഴയുന്നൊരു കായവും പിൻ
തീയോടടുക്കിലെരിയും ക്ഷണമെന്നപോലെ
സന്മാർഗ്ഗിയും കെടുവതിന്നിട കൈവരും കേൾ
ദുർമ്മാർഗ്ഗിയോടു സഹവാസ മിരുന്നുവെന്നാൽ. 124

121. ചുടുകാട്ടിൽ പ്രേതങ്ങൾ ജീർണ്ണമാവുന്നു. അതു പോലെ മാംസഭുക്കുകളുടെ വയററിൽ ചത്തജന്തുക്കളെ വെട്ടി നുറുക്കിയിട്ട് ജീർണ്ണിപ്പിക്കുന്നു. അതിനാൽ മനുഷ്യന്റെ വയറ് ചുടുകാടുതന്നെയെന്നു സ്പഷ്ടം.

122. നമ്മുടെ പ്രയോജനാർത്ഥം പക്ഷികളുടെ ഏററവും മുഖ്യമായ സ്വാതന്ത്ര്യത്തെ നാം തടയുന്നതിന്റെ ശിക്ഷയായി നമ്മുടെ ശത്രുക്കൾ നമ്മുടെ സ്വാതന്ത്ര്യത്തെയും തടഞ്ഞു വച്ച് അവരുടെ ആവശ്യങ്ങളെ നിർവ്വഹിക്കുമെന്നു പറയുന്നു.

123. ഞണ്ടിന്റെ കാലിൽ പിടിക്കുമ്പോൾ കാലററു പോകാനിടയുണ്ട്. അതിന്റെ പ്രതീകാരമായി കുററം ചെയ്തവന്റെ കൈകാൽ വിരലുകളും അഴുകിമുറിഞ്ഞു വീണുപോകുന്ന അനുഭവം ഉണ്ടാകുമെന്നുള്ളതാണ്. തെററിനു തക്ക ശിക്ഷയുണ്ടാകുമെന്നർത്ഥം

124. സകല ജീവിതാനുഭവങ്ങളും സംസർഗ്ഗത്തിനനുസരണമായിരിക്കും.

ഉൗഹിച്ചു പാക്കിലറിയാമൊരു സജ്ജനത്തിൻ
സ്നേഹം വളൎന്നു വരു,മിന്ദു കലയ്ക്കു തുല്യം;
എന്നാൽ ക്ഷയിച്ചു വരുമായതു ദുൎജ്ജനത്തിൽ,
ചന്ദ്രൻക്രമേണ കെടുമെന്നതുപോലെയും കേറം 125

സത്തെന്നു നണ്ണിയൊരുവനൊടു ചേൎന്നു വെന്നാൽ
സത്തായ് വരേണമഥ നീയു,മതില്ലയെങ്കിൽ
ചാന്തുള്ളിലുള്ള കൊതികൊണ്ടുതുറന്ന ചെപ്പിൽ
പൊന്തും ഭുജംഗമതിനുള്ളിലിരുന്ന പോലാം. 126

അങ്ങിങ്ങകത്തനഘ രത്നചയം വിളങ്ങി
പ്പൊങ്ങും മഹാമലകളുള്ളൊരു രാജരാജ!
ആൎക്കുണ്ടു കെല്പു,മനുജന്റെ മനസ്സളക്കാൻ
വാക്കൊന്നു. വൃത്തിയിനിയൊന്നു മതാകയാലേ. 127

ചേറിൽ തെളിഞ്ഞൊഴുകിടുന്ന ജലം ജ്വലിച്ചോ–
രാറേറെയുള്ള മലനാടുകളുള്ള പാണ്ഡ്യ!
സ്നേഹം പരന്നൊഴുകിടാതെ തനിക്കു ഭവ്യം
മോഹിച്ചവന്നരുളുന്നിതു ഹാനിമാത്രം 128

താൻ വീശിനിന്നൊരസി ശത്രുകരത്തിലായാൽ
തൻ വാശിവിട്ടു, ഫലമായ്, ഭയമുത്ഭവിക്കും;
മൂഢനു നൽകുമുപകാരവുമിപ്രകാരം
പാടേ ഫലിക്കുമപകാരമതിന്നുമാത്രം. 129

നെഞ്ചേ! ഭവത്തിലിനിയെങ്കിലുമാശ മററാ–
നഞ്ചുന്നതെന്തു, യിരൊടിനിയുമെത്ര കാലം
നഞ്ചൊത്തിടും ഭവമശിച്ചിട്ടു, മാത്മസൗഖ്യം
നെഞ്ചിൽ പെടുന്നതിനു സൽക്രിയ ചെയ്തിടേണ്ടേ? 130

128. പ്രാണികളെല്ലാം പരബ്രഹ്മനിൎമ്മലബീജം എന്ന പരമാൎത്ഥത്തെ നാം അറിയുന്നവരായിരിക്കണം. ആരെയും സ്നേഹിക്കുക എന്ന അഖണ്ഡപ്രേമം മാത്രമേ തന്റെ മേൽ ഗതിക്കുതകുന്നതായുള്ളൂ. ശരീരപരമായിത്തോന്നുന്ന സ്നേഹം തന്റെ നാശത്തിനെ പ്രദാനം ചെയ്യാനേ മതിയാകുന്നുള്ളൂ.

# 14. വിദ്യ.

കോതിപ്പിന്നഞ്ഞ മുടി, ചിത്രപടം, വിശേഷം
പൂതങ്ങളും പൂശുമുടലൊക്കെയുമല്ല ചന്തം,
അന്തം പരത്തി ഋജുവാക്കി മഹാഗുണങ്ങ-
ളെന്നും ചുരത്തു മറിവാണഴകാക്ക മോർക്കു. 131

ജ്ഞാനം നരന്നലക സൗഖ്യമണച്ചിടും, പി-
ന്നൂനം വരില്ല യപരന്നതു നൽകിയാലും,
മാനത്തിനൊത്തവനു മുന്നതമാന മേകും,
ജീർണ്ണിക്കയില്ല, പരമൗഷധ മജ്ഞതയ്ക്കും. 132

ഓരുള്ളിടത്തു പെരുമുപ്പിനു മാനമേറും
നീരുള്ളിടത്തു വിളയുന്നൊരു നെല്ലിനെക്കാൾ;
കീഴ് ജാതിയായുമറിവുള്ളവനെങ്കിലോ പിൻ
മേൽജാതിയായ് പരിഗണിച്ചു വരുന്നു ലോകം. 133

കോപാന്ധനാ മരചനെന്തിനുമൊക്കു മെന്നാ-
ലാകാഹരിക്കുവതിനൂഴിയിൽ വിദ്യമാത്രം;
ലോപിച്ചിടാത്ത നിധിയെന്നു തിരഞ്ഞു മക്കൾ-
ക്കേകാൻ പിതാവു കരുതേണ്ടതു മിങ്ങിതൊന്നേ. 134

ആയുസ്സുനല്ല മറിവിന്നതു നേടുവോനാ-
ല്ലായുസ്സു മെങ്കിലതിനുള്ളൊരു കാരണം കേൾ
നിത്യത്വ മുണ്ടറിവിനായതു മാത്മരൂപം;
നിത്യത്വമററ തപരങ്ങള നാത്മരൂപം.

131 സൗന്ദര്യമെന്നുപറയാനുള്ളതു യഥാർത്ഥത്തിൽ അറിവിനെ മാത്രമാണ്.

132. ജ്ഞാനം സർവ്വോൽകൃഷ്ടം

133. ജ്ഞാനം ജാതിവ്യത്യാസത്തെ ദൂരീകരിക്കുന്നു.

നീരിന്നെ മാററിയതി വൈഭവശാലിയായി–
ക്ഷീരം ഭുജിച്ചുവരു മുന്നത മന്ന മൊപ്പം
താനായ് പണിഞ്ഞു വിഷയാദികളാം മാററിയാത്മ–
ജ്ഞാനത്തെയാരു മതിരിട്ടു പഠിപ്പതില്ല. 135

(യുഗ്മകം)

ജാതിക്കുഴപ്പമറിവുള്ളവനില്ല, ലോകം
ചോദിച്ചവന്നോടറിവുള്ളതു നേടുമാരും;
ആരൊന്നു താണ്ടുവതിനെത്തിടുവോനു വള്ള–
ക്കാരന്റെ നാമ മറിയാൻ കൊതികൊണ്ടതുണ്ടോ? 136

ശാസ്ത്രം, പുരാണ, ശ്രുതി സഞ്ചയവും പഠിച്ചു,
ശത്രുത്വമുള്ളിലവു മുന്നതരോടു ചേർന്നു,
നിത്യം വസിച്ചു പുലരുന്ന സുഖത്തെയോർത്താൽ
ചിത്തം കുളിർക്കുമതു താനിഹ സ്വർഗ്ഗ സൗഖ്യം .137

ശബ്ദിച്ചിടും കടലുതൻ കുളിർ മൂടി നിന്നോ–
രബ്ധിപ്പരപ്പു പലതുള്ളൊരു ഭൂപതേ ! കേൾ
സത്സംഗമം പഴകിയുത്തമ ശാസ്ത്ര സാരം
സിദ്ധിച്ചുയർന്ന ബുധരോടുളവായ സംഗം

നന്നായ് കരിമ്പിനുടെ കൊണ്ടയിൽ നിന്നു താഴോ–
ട്ടെന്നുള്ള മട്ടു മധുരിച്ചുവരും ക്രമേണ;
അമ്പററൊരാ ഖലനൊടുള്ള രസം കരിമ്പിൻ
കൊമ്പത്തിലോട്ടു നുകരുന്നതു പോലെയും കേൾ. 138

(യുഗ്മകം)

സൗരഭ്യമോടഴകു മേറിയ പാതിരിപ്പൂ
ചേരും കുടം സുമമണത്തെ ജലത്തിനേകും;
നേരേ വിവേകിയൊടു കൂടിയ സംഗമത്താൽ
ചേരുന്നു വിദ്യയൊരു പാമരനും ക്രമേണ. 139

വിജ്ഞാനമേകു മരുളുക്തികളെ പ്പഠിക്കാ-
തജ്ഞാനമായ പല ലൗകിക ശാസ്ത്രമെല്ലാം
വിജ്ഞാനമെന്ന നിനവോടു പഠിക്കിലോ കേ-
ളിജ്ജന്മ മുക്തിയതിനെങ്ങനെ സാദ്ധ്യമാവും? 140

140. അസ്തമിക്കാത്ത സൂര്യൻ ഒരിക്കലും ഉദിച്ചിട്ടില്ല. മരണത്തെ ഉൾക്കൊണ്ടിരിക്കാത്ത ജനനം ഇതുവരെ ഉണ്ടായിട്ടില്ല. ഇപ്രകാരം സംഹാരത്തോടുകൂടിമാത്രം സംഭവിച്ചിട്ടുള്ള ഈ സൃഷ്ടിയെ അറിവുള്ളവർ സത്യമായിക്കരുതുകയില്ല. ഈ വിധം മിഥ്യയിൽ മാത്രം ഉടലെടുത്തിരിക്കുന്ന ഈ സൃഷ്ടിക്കകത്തുള്ള ഏതറിവും യഥാർത്ഥമായ അറിവല്ല. സത്യമല്ലാത്ത അറിവിനെയാണു്. അജ്ഞാനമെന്നു പറയുന്നതു്. അതിനാൽ എല്ലാ ഭൗതിക ശാസ്ത്രങ്ങളിൽക്കൂടിയും നമുക്കു ലഭിക്കുന്നതു വെറും അജ്ഞാനം മാത്രം. അജ്ഞാനം ഒരിടത്തും സത്യത്തെ വെളിപ്പെടുത്താത്തതിനാൽ മോചനത്തിനു് ഉപകരിക്കുന്നില്ല. എന്നാലും ഈ അജ്ഞാനത്തെയാണു് ലോകർ വിജ്ഞാനമെന്നു തെററിദ്ധരിച്ചു് പഠിച്ചു മുന്നേറി നശിച്ചുകൊണ്ടിരിക്കുന്നതു്. ഒരു മുമുക്ഷുവിനു് ഈ കപടവിജ്ഞാനത്തിൽ ഒരു താത്പര്യവും തോന്നുകയില്ല. ജ്ഞാനികൾ മാത്രമേ സാക്ഷാൽ വിജ്ഞാനമെന്തെന്നു ഘോഷിച്ചിട്ടുള്ളൂ. അവർ പറഞ്ഞിട്ടുള്ളതും അനുഭവത്തിൽക്കൂടിയാണു്. അതവരുടെ പ്രത്യക്ഷജ്ഞാനമായതിനാൽ അതിനെ പ്രകാശിപ്പിക്കുന്ന പ്രവചനങ്ങളെ അരുൾ മൊഴികളെന്നു് പറയുന്നു. ദുഃഖനിവൃത്തിയും നിത്യാനന്ദപ്രാപ്തിയുമെന്ന ജീവിതലക്ഷ്യം നിവൃത്തിക്കു് ഈ അരുൾ പ്രവചനങ്ങളല്ലാതെ മററു ശാസ്ത്രാദികളൊന്നും പ്രയോജനപ്പെടുന്നില്ല പ്രാചീന തമിഴ് സാഹിത്യഭണ്ഡാഗാരത്തിലെ ഉൽകൃഷ്ടരത്നങ്ങളായ ഒഴിവിലൊടുക്കം, കൈവല്യ നവനീതം, തിരുക്കുറൾ, പാടുതുറ, തിരുവാചകം ഇവ അരുൾ ഗ്രന്ഥങ്ങളാകുന്നു. ഈ അരുൾ ഗ്രന്ഥങ്ങളെ പഠിക്കുന്നവർക്കു് ആ ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്ന കാര്യങ്ങൾ അനുഭവമാകുമെന്നതാണു് ആ ഗ്രന്ഥങ്ങളുടെ വിശേഷം.

# 15. കുലീനത.

ചുക്കിച്ചുളിഞ്ഞുട, ലുടുത്തുണി കീറിയാലും
നോക്കൂ! കുലീനർ വിടുകില്ല കുടുംബമാനം;
മുററിപ്പടന്നു പശികൊണ്ടു മൃഗേന്ദ്രനുണ്ടോ
തീററിക്കു താണ തൃണമുണ്ടിടുവാൻ കൊതിപ്പൂ? 141

സന്മാർഗ്ഗവും സഹൃദയത്വമൊടുത്തമത്വ
മിമ്മൂന്നുമിങ്ങഭിജനങ്ങളിലന്വയിക്കും;
ചൊല്പുള്ള വംശമതിലത്ര പിറന്നിടാത്തോ-
ർക്കില്ലാതിരിക്കു മഴകുള്ള ഗുണങ്ങളൊന്നും. 142

സത്തുക്കളെപ്പുണർന്നു, മാഗതർ വന്നു പോമ്പോൾ
യാത്രക്കു ചെന്നനുഗമിച്ചു നയാത്രചെല്ലും,
ഭക്ത്യാ പിരിഞ്ഞിടു മനുജ്ഞയൊടേ കുലീനൻ
ഇത്തന്മയേതുമൊരു ദുഷ്കുലജാതനില്ല. 143

സദ്വൃത്തി ചെയ്യുവതുതൻ പതിവീജഗത്തിൽ,
സദ്വം ശജാതന,പ വൃത്തികളെപ്പഴിക്കും;
നല്ലോരു വംശമതിൽ വന്നുപിറന്നുവെന്നാ-
ലെല്ലാമതാണി തരമെന്തു ലഭിച്ചിടേണം? 144

വിദ്യുഷ്ഷു തന്നിലിടമററതിലും, കൊടും ദുർ-
വൃത്തിക്കു, വേദമുണരാതെ യിരിപ്പതിങ്കൽ,
ഭ്രംശംപിണഞ്ഞിടുവതിങ്കലു, മർത്ഥിയോടെ-
ന്നില്ലെന്നുരപ്പതിലു മഞ്ചിടുമേ കുലീനൻ. 145

രത്നാകരക്കുളിരിനീശ്വരനായ രാട്ടേ!
യത്നിച്ചു തോഴനരുനന്മകൾ ചെയ്യുതും പിൻ
മാധുര്യമാർന്ന മൊഴി, മാനുഷനീതി, ദാനം,
ചാതുര്യവും ധരയിലുത്തമനൊത്തതാകും 146

വീടുള്ളതേറെ വലുതായിടി,ലററകററം
ക്കുടിപ്പെരും മഴയകം നനയിക്കിലും കേറം
ചോരാ ചിലേടമതുപോലെ ഇണങ്ങുമേ തൻ
ദാരിദ്ര്യ ദുഃഖമതിലും പരനക്കുലീനൻ. 147

തന്നംശമപ്ഫണി ഹരിക്കിലു മന്യ ഭാഗം
മിന്നിദ്ധരയ്ക്കൊളിതരുന്ന ശശാങ്കനെപ്പോൽ
നിർമ്മൂലമാം ദുരിതവാപ്തിലു മാടലെന്യേ
ധർമ്മം നടത്തിവരു മൂഴിയിലക്കുലീനൻ. 148

ധർമ്മം വിടില്ല യിടരിങ്കലു മക്കുലീനൻ
ധർമ്മം തൊടില്ല സുഖ വാപ്തിലുമേകലേശ്യൻ
കൊമ്പെന്തിനാവുമൊരുമാനിനു, ചാടിയോടി
വെമ്പിക്കുതിച്ചു പടയേറുവതശ്വമല്ലോ.

കഷ്ടപ്പെട്ടു സ്വയം തളന്നു വലയും
    കാലത്തിലും വംശജൻ
രക്ഷിക്കും ഗതിയററ തന്നെയഭയം
    പ്രാപിക്കുവോരേഴയെ;
വററിത്താണു വറണ്ടു വീണനദിയും
    പിന്നും കുഴിഞ്ഞാളുകൾ—
ക്കൂററിൽക്കുടിയുടൻകൊടുക്കുമുദകം
    പിന്നും കുഴിച്ചീടവേ 150

---

## 16. ശ്രേഷ്ഠൻ.

പാരിച്ച വിണ്ണിലൊളിവീശി വരും ശശാങ്കൻ.
പാരിൽത്തിളങ്ങുമൊരു സത്തമനും സമന്മാർ;
അങ്കത്തെയശ്ശശി പൊറുത്തിടുമെങ്കിലും തൻ
പങ്കം പൊറുത്തരു തൊരുത്തമനാത്തപിക്കും. 151

ചെയ്യാനെളുപ്പ,മൊരുവൃത്തി,കടുപ്പമായും
ചെയ്യും മഹാൻ വലിയവൃത്തികൾ മാത്രമെങ്ങും;
ഊളന്നെയെയ്തു പുലരും കണയെത്ര ഹീനം,
കോളററ മാഹരിയെയെയ്തതു മെച്ചമല്ലോ. 152

ഇല്ലായ്മയാലുടലുണങ്ങിലുമുന്നതന്മാ–
രില്ലെന്നുരച്ചൊരുവരോടു മിരന്നു പോരാ;
ഉത്സാഹമാം കയറുകൊണ്ടുറിവായ തൂണിൽ
ചേർത്തായ ചിത്തമൊടു വൃത്തികൾ ചെയ്തിടേണം. 153

തൻ വർത്മനിക്കെതിർവരും പുരുമർത്ത്യനോടും
മുൻതോഴരെന്ന പടി കൂറിടുമുത്തമന്മാർ;
കാലപ്പഴക്കമതിനെന്തു വിശേഷ, മെന്നും
കാലൂന്നിയാൽ ശിലയിലും വഴികണ്ടു പോരാം. 154

നന്നായ് പഠിച്ച ജനസഞ്ചയമധ്യ,മേകൻ
മന്ദൻ മടത്തരമെടുത്തു വിളമ്പിയാലും
ധിക്കാരമോടവനു ഹാസ്യമുരച്ചു ലജ്ജി–
പ്പിക്കാനൊരുമ്പെടുകയില്ലിഹ പണ്ഡിതന്മാർ. 155

നന്നായ് കടിച്ചു മുലതന്നിലടിച്ചു ലക്ക
തന്നാൽ ചതച്ചു,മിനിതേതരു,മക്കരിമ്പും;
തന്നെപ്പരൻ പരമഹിംസകൾ ചെയ്തു നിന്ദി–
ച്ചെന്നാലുമേകുമതിനന്മകളുന്നതന്മാർ. 156

അന്യൂനമാ മറിവെഴുന്നവനില്ല കള്ളം
അന്യായമായ,വനശിക്കകയില്ല കള്ളം?
നിന്ദിച്ചിടാ പരനെയൊട്ടു മറന്നു പോലും
ഭിന്നിക്കയില്ല പരരോടിടർ കൂടിയാലും. 157

കാതില്ലവന്നു പരദോഷകൾ കേൾക്കുവാനായ്,
കണ്ണില്ല മററു പല നാരികളെത്തിരക്കാൻ,
നാവില്ലൊരുത്തനെ മറച്ചു ദുഷിച്ചു പോരാ–
നീമട്ടിരുന്നവനു മറെറാരു ധർമ്മമുണ്ടോ? 158

ദുൎമ്മാൎഗ്ഗി വന്നരികിൽ നില്പതിനിഷ്ടമില്ലാ–
തെമ്മട്ടുമങ്ങവനെ നമ്മളകററി നിൎത്തും;
സ്വൎഗ്ഗിതൻ വരവിൽവേഗമെണീററവന്നായ്
സമ്മാനമേകു മഭിവാദ്യമനേക മാരും. 159

പൊന്നേററയുള്ളൊരധമന്നെയുമോടിയാടി–
പ്പിന്നാലെ ചെന്നവനു കുമ്പിടുമജ്ജളന്മാർ
ഔന്നത്യമേറു മൊരുവന്റെ യടുത്തു ചെന്നോ–
നെന്നും മഹാനിധിപെറും ഗ്രഹകണ്ടപോലാം. 160

## 17. മഹത്തുക്കളെ നിന്ദിക്കാതിരിക്കുക.

മാന്യൻ പൊറുക്കുമെതുമെന്നു നിനച്ചു നീയാ
മാന്യൻ വെറുക്കുമളവാധികളേകിടൊല്ലേ;
തന്നിൽ തരിമ്പുമൊരു കോപമവനുദിച്ചാൽ
പിന്നെത്തടുക്കുവതിനാൎക്കു മസാദ്ധ്യമാവും. 161

ഹേമം കൊടുത്തു മരിതായ മഹത്സുസംഗം,
താമായ്,ലഭിച്ചുമതിനൊട്ടു ഫലം പെറാത്തോൻ
താനേലഭിച്ച സമയത്തെ വൃഥാഹനിച്ചു
തന്നാത്മഹത്യയതുചെയ്യൊരു മൂഢനത്രേ. 162

കണ്ണായ് ജഗത്തിനറിവുള്ള ജനം പഴിച്ചാ,–
ലെണ്ണാം, പ്രശംസയതുചെയ്തിലു,മുൻമയെന്നായ്
എണ്ണീടുമേ മടയനൊന്നു പഴിക്കിലും, മേൽ
വൎണ്ണിക്കിലും, പൊളികളെന്നു വിവേകമുള്ളോർ. 163

ആടുന്ന നാഗമചലത്തിനടിയ്യിരുന്നും
പേടിച്ചിടുന്നിടി വിയത്തിലുയൎന്നിടുമ്പോൾ
കോട്ടയ്ക്കുമോളിലഭയം പെറുവോനുമേവം
ഞെട്ടും ജവം വലിയവനൊരു കോപമാൎന്നാൽ 164

‘ആരെന്തറിഞ്ഞുലകിലെന്നുടെ വൈഭവത്തെ–
പ്പാരം പ്രയാസമറിവാനതൊരുത്ത’നെന്നും,
ചീരല്ലതാൻ സ്വയമുരച്ചതു, സാധുവാണെ–
ന്നാരാലറിഞ്ഞ ജനമോതുവതാണു യോഗ്യം. 165

ഗർവ്വംററ ഹീനരൊടു ചേർന്നുളവായ സഖ്യം
പൂർവ്വാഹ്നകാലനിഴലൊത്തു ചുരുങ്ങിടും മേൽ
സ്നേഹം മഹാഗുണികളോടു കലർന്നുവെന്നാ–
ലൂഹിക്ക, കൂടുമപരാഹ്നനിഴൽക്കു തുല്യം. 166

വാപീതടേ കുളിർ ദലങ്ങൾ നിറഞ്ഞ വൃക്ഷം
പ്രാപിച്ചവർക്കുയരുവോരുപശാന്തിയെപ്പോൽ
ഭൂപന്റെ ഭൃതി, വധുവിൽ സുഖവും ലഭിക്കും
സമ്പർക്കമുള്ളറിവെഴുന്നവനോടു ചെയ്താൽ. 167

നീരററിടാത്ത കരയുള്ളവനേ!യൊരിക്കൽ
സ്നേഹിച്ചു, പിൻ, പിരിയവേ വരുമാധിയാക്കും;
ആരോടുമങ്ങതിരുവിട്ടു പ്രിയം പുലർത്തി
പ്പോരാതിരിക്കുവതുതന്നെ നലം നരാണാം. 168

ശാസ്ത്രം പഠിച്ചു പുലരാതെയിരുന്നനാളും
സത്തുക്കൾ തന്നടികളെ പ്പണിയാത്തനാളും
ആർത്തന്നൊടൻപു കലരാതെയിരുന്നനാളും
പാർത്തട്ടിലോർക്കിലൊരു സത്തമനില്ല ചൊല്ലാൻ 169

ചീരേകിടും വലിയവന്നൊളിമത്വവും, പിൻ
നേരേ പഠിച്ചവനു തന്നിലടക്കവും കേൾ;
പാരം മഹാധനികനൂഴിയിൽ ദാനവും മേൽ
ചേരും വണക്കമൊരുപണ്ഡിതനും കണക്കായ്. 170

# 18. സത്സംഗം.

ജ്ഞാനം വരാത്ത പരുവത്തിലയോഗ്യരോടൊ-
ത്തൂനം ഭവിച്ചതറിവുള്ളവരോടു ചേരും
നേരത്തഴിഞ്ഞു മറയുന്നു; തൃണത്തിലൊട്ടും
നീരെന്നപോൽ വെയിലുദിച്ചു വരുന്ന കാലം. 171

ധർമ്മത്തെയെന്നു മുണരു മരണത്തെയോർത്തു,
തമ്മിൽ പരൻെറ പിഴയൊക്കെയുമേ പൊറുക്കു;
കൈവിട്ടു നീചരെ, യകം ചതിവററു, വന്ദ്യ-
ന്മാരോതിടും മൊഴികളുററു പഠിച്ചു പോരു 172

ബന്ധുക്കൾ തൻ വിരഹവും, മൃതി, വ്യാധിയെല്ലാം
ബന്ധിച്ചിടുന്നുടലിരുന്നളവെന്നു കണ്ടു്,
മന്നിൽ പിറപ്പിനെഴുമൂനമറിഞ്ഞ പേരോ-
ടൊന്നിച്ചു ചേർന്നു മരുവൂ ചിരദുഃഖമാററാൻ. 173

ദുഃഖപ്രദം നരനു ജീവിതമെങ്കിലും പിൻ
സൽകൃത്യ സംഗമെഴ മന്നൊരു പുണ്യവാനെ
സന്ധിച്ചവൻെറ ഹൃദയത്തൊടു ചേർന്നിരുന്നാൽ
ചിന്തിക്കയില്ല നരജന്മമതപ്പഴിക്കാൻ 174

നീരൂ,രിൽ നിന്നു കുള, മാറിവയോടു ചേർന്നാൽ
പേരും മറിഞ്ഞു വരുമായതു തീർത്ഥമാം മേൽ;
കൊച്ചാണു തൻെറ കുലമെങ്കിലുമേ ഗുണത്താൽ
മെച്ചപ്പെടും ഗുണികളോടിട ചേർന്നിരിക്കിൽ. 175

173. ലോകത്തു കാണുന്ന ബന്ധങ്ങളെല്ലാം ശരീരത്തെ മുൻനിറുത്തിയുണ്ടാകുന്നവയാണു്. ബന്ധമാണു ദുഃഖത്തിനു കാരണം. അങ്ങനെ ദുഃഖത്തെ നിവർത്തിക്കണമെങ്കിൽ തനിക്കു ശരീരത്തോടുള്ള ബന്ധംതന്നെ ഇല്ലാതിരിക്കണം. ഈ ബന്ധനിവൃത്തിക്കു് ഈ സൃഷ്ടിയുടെതന്നെ മിഥ്യാരഹസ്യത്തെ കണ്ടറിയുന്ന മഹത്തുക്കളുമായുള്ള സമ്പർക്കംമാത്രമേ ഉപകരിക്കുന്നുള്ളു.

വിണ്ണിൽ ശശാങ്കനൊടു ചേൎന്ന ശശത്തിന്നും തൻ
വണ്ണം വരുന്നു ലകവന്നെയുമാദരിക്കും;
തന്നാൽ മഹത്വമരിതെങ്കിലു മേരുമന്ത–
സ്സെന്നാളുമുന്നതരുമൊത്തു കലൎന്നുവെന്നാൽ. 176

പാലോടു ചേരുമൊരു നീരുമുയൎന്ന പാലായ്
ത്തീരുന്നു നീരിന്നതിരെങ്ങു മറിഞ്ഞിടാതേ;
പാരിൽ പവിത്രരൊടു ചേരുമൊരല്പനും തൻ.
പേരിന്നു ചേരുമിളിവറ്റു വസിച്ചു പോരാം. 177

പാടങ്ങളിൽ പെരുവരമ്പുകളിൽ തൃണങ്ങ–
ളാടാതെ നില്ക്കുമിഹ പാടമുഴുമ്പൊഴും കേടാം;
പാടെങ്കിലും പെരിയ പേരൊടു പറ്റി നിന്നാൽ
കേടൊന്നുമേ വരുകയില്ലൊരു ദുൎബ്ബലനും. 178

നെല്ലും വളത്തിനൊടു ചേൎന്നുവളൎന്നപോൽ സത്–
സംഗം നിമിത്തമൊരു മേന്മയെവന്നു മുണ്ടാം.
നീചനൊടുറ്റവനു സൽഗ്ഗുണവും നശിക്കും
വാതം തടഞ്ഞപെരുനാവമുടഞ്ഞിടും പോൽ. 179

കാറേററ, വേങ്ങ, നറു ചന്ദനവൃക്ഷവും മൂ–
ടറ്റാകു,മന്യതരു ജാലമൊടൊത്തു കാട്ടിൽ;
കുറ്റംപെരുത്ത ഖലരോടൊരുവന്നു സംഗം
പെറ്റാലവൎക്കു സമമുത്തമരും നശിക്കും. 180

174 ഇല്ലാത്ത സൃഷ്ടിയെ വച്ചു പുലൎത്തുന്നതു് ദുഃഖപ്രദമായിരിക്കാനേ തരമുള്ളൂ. അതിനാൽ ദുഃഖനിവൃത്തിക്കു്, സൽകൃത്യങ്ങളിൽക്കൂടി ദുഃഖനിവൃത്തിയാകുന്ന മോചനത്തിന്നു പ്രയതിക്കുന്ന പുണ്യവാന്മാരുമായുള്ള സമ്പൎക്കംതന്നെ പരിഹാരമാൎഗ്ഗം.

## 19. മഹത്വം.

കാശററുപോ, മകലുമേ നവയൗവനശ്രീ,–
യാശിച്ചിരുന്ന കമനീമണികാന്തയും പോം,
നാശങ്ങളും വരുമൊട്ടുക്ക മതോൎത്തു നീ സ–
ന്യാസം വരിക്ക നവയൗവന് കാലമേ താൻ. 181

ഉള്ളിൽ തരിമ്പു മറിവററ വരീഭവത്തി–
ലുള്ളം കമിഴ്ന്നു ഭവവേദനേ വിസ്മരിക്കും;
കൊള്ളാതെ തള്ളമറിവുള്ളവ രസ്ഥിരത്വം
കൊള്ളുന്നു ലോകസുഖമെന്നൊരു കാരണത്താൽ. 182

നിദ്രാസുഖം നിശയിലെത്തിടുവാനഹസ്സിൽ
യത്നിച്ചപോൽ പരസുഖത്തെ നിനച്ചിഹത്തിൽ
ധൎമ്മങ്ങളും ചെയ്യുവതിനുള്ളതു ചെയ്യവേണം
തൻമെയ് പിരിഞ്ഞുയിരു പോവതിനേറെ മുമ്പേ. 183

ഏററം വരണ്ട സമയത്തു മഹോകുളങ്ങ–
ളൂററിക്കൊടുക്കു മുലകത്തിനു വേണ്ട വെള്ളം;
മുററും ക്ഷയിച്ചുമൊരു നല്ലവനുള്ള ദാനം
ചെററും, ധനം പെരുകിലും നഹി ദുർജ്ജനത്തിൽ. 184

നന്നായ് നിറഞ്ഞൊഴുകുമാറുകളാം വൎഷകാലം,
പിന്നെക്കഴിയ്കിലുദകം തരുമേ ശരത്തിൽ
മന്നിന്നൊരിക്കലുപകാരികളാം മഹാത്മാ
രെന്നും ജഗത്തിനുപകാരികളായിരിക്കും. 185

കാണുന്നു, ലോകമണുദോഷവു മുത്തമനിൽ
ലുണ്ടായ്, വെളുത്ത ഋഷഭത്തിനു ചൂടിനെപ്പോൽ
വീണൻകടുത്ത കൊലതന്നെ നടത്തിയാലും
വണ്ണിപ്പതില്ല വലുതെന്ന വിധം വെറുപ്പാൽ. 186

അല്പന്നിൽ നിന്നുമുളവാകിയ നന്മയും മേ-
ലുല്പത്തി ദോഷ മതിനാലതു തിന്മയൊത്താം
കററം, മറന്നു,മുളവാക്കിവരാത്ത ശിഷ്ടൻ
ഉൗറന്ന ശത്രുതയു,മോക്ഷക, ദോഷഹീനം. 187

ഗർവ്വററ നല്ല ജനമോടു വണക്കമൊയും
ഗർവ്വംററ ശത്രുവിനു കാലനു തുല്യനായും
കള്ളം പെരുത്തവനു നീയൊരു കള്ളനായു
മുള്ളം കൊടുത്തനു പിള്ളയുമായിരിക്ക. 188

തന്നെപ്പുഴിച്ചു പരനെന്തുമുരയ്ക്കിലും നീ
ഭിന്നിച്ചിടാതെ, യൊരു ദീപമതിന്നു വേറായ്
ഭിന്നിച്ചിടാതെ നിഴൽ നിന്നതുപോലെ നിന്നീ,-
ടൊന്നും മറുത്തു പറയാതെ,യചഞ്ചലം കേറം. 189

താനാദ്യമുണ്ണുവതിനുള്ളതു ധർമ്മമേകി-
ത്താനുണ്ടിടുന്നു പുനരിങ്ങു മഹാമനസ്സൻ;
ഈ നൽ ഗുണം സഹജമായ് വരുമാക്ക മെന്നാൽ
താനേ മറഞ്ഞൊഴിയു മൂഴിയിൽ ദുർഗ്ഗുണങ്ങൾ. 190

---

## 20. അക്ഷീണപരിശ്രമം.

ഏരിക്കടുത്തു വരകെന്നവിധം വളന്നോൻ
പാരംതപിക്കമപരൻ തരു മൂണു നിന്നാൽ;
വാടംവീശിയാടുമൊരു നർത്തകിതൻെറ കൺപോൽ-
ഭ്രുവിൽ ചിരം പണിയെടുത്തവരെന്നു മുണ്ണും. 191

പിഞ്ചാകിലും തരു വളന്നതിൽ തളയ്ക്കാം-
പിച്ചേറിടുംമദഗജത്തിനെയും സുമാറായ്
മാനം വിടാതെ ചിരമുററശ്രമിപ്പവന്നാ
സ്ഥാനം നിലയ്ക്കു നിലനിന്നിടുമെന്നുമോർക്ക 192

തീററ നിന്ന പുലി തിന്നിട്ടു,മോക്കേടോ, മ–
ണ്ഡൂകത്തെയും, തൊഴിലു മാനുഷനുള്ള തേററം
താണുള്ള തായുമതിനെച്ചെറുതാക്കിടാത–
ക്ഷീണം ശ്രമിക്കിലതിനാൽ തൊഴിലുദ്ഗമിക്കും. 193

പൂത്തുള്ള താഴമരമേറെയെഴും ധരിത്രീ
ഭൃത്തേ! സ്വവൃത്തിയരിതാകിലു മശ്രമം താൻ
ചെയ്യേന്നതാണു പുരുഷത്വ, മവിഘ്ന കർമ്മം
ചെയ്തീടുവാനബലകൾക്കു മെളുപ്പമല്ലോ. 194

നന്നാണു, മന്നിലൊരുവംശ, മതല്ല മററൊ–
ന്നെന്നും പരന്നു പറയുന്നതിനർത്ഥ മുണ്ടോ?
നന്നായ് പഠിച്ചു തപമോടു പരിശ്രമിച്ചാൽ
നന്നായ് വരുന്നിതൊരുപോലെ കുലങ്ങളേതും. 195

എല്ലാമറിഞ്ഞ നരനുള്ളിലടക്ക മോടി–
ന്നെല്ലാം ശ്രമിച്ചു നിറവേററിടു മൂനമെന്യേ;
ചൊല്ലാം മഹാമതികൾ തൻ പ്രതിഭയ്ക്കുകത്താ–
ണല്ലോ ജഗത്തു നിലനില്പതു സർവ്വകാലം 196

ആലിൻമരം വിഴുവതിന്നിടയാക്കിടാതെ
പാലിച്ചിടും വിഴുവതിന്നു വിഴുന്ന തെല്ലാം;
മാലുററ വീണ ജനകന്നു നിവർന്നു നില്ക്കാ–
നാലംബമായ് തനയരേവരു മേവരും മേൽ 197

മത്തേഭവും ഭയമണച്ചു ഗജേന്ദ്രവീര്യം
ചാർത്തുന്ന വീരനൊരു കാലവുമോർക്കില്ല
പഞ്ഞം വളർന്നു മരണത്തെ വരിക്കിലും തൻ
നെഞ്ചം കരുത്തു വിടവൃത്തികൾ ചെയ്തു പോരാൻ. 198

പുഷ്ടിച്ചു സിംഹസടപോലെ വളർന്നിനിപ്പൂ–
ള്ളിക്ഷു പ്രകാണ്ഡമതിൽവാണുമൊരിക്ഷുതൻ പൂ
എങ്ങും സുഗന്ധ മിയലാത്തതുപോൽ പ്രയത്നാൽ
പൊങ്ങാത്തവൻെറ കുല മോടികളെന്തിനാവും? 199

മന്നിൽ പ്രഭുക്കൾ സദയം പരനേകിടുന്നോ-
രന്നത്തെയുണ്ടു പുലരും ചുണകെട്ടവന്മാർ;
ചുമ്മാ ലഭിച്ച മധുരക്കറിയും മലം കേൾ,
ഘർമ്മം പുരണ്ട കറുകഞ്ഞിയുമാജ്യമൊത്താം. 200

---

## 21. ബന്ധുത്വം.

ഗർഭം ധരിച്ചു പ്രസവം വരെയും വഹിക്കും
ദുർഭാരമൊക്കെയൊരു തള്ള മറന്നിടും പിൻ
തന്നുണ്ണിയെത്തുടയിലാട്ടി രമിച്ചിടുമ്പോൾ;
തന്നാപ്തരാ ലൊരുവനാടലു മസ്തമിക്കും. 201

ചൂറും കടുത്ത വെയിലേറ്റു തളർന്നവർക്കാ-
യേറ്റം തണുപ്പു തടവും നിഴൽ വൃക്ഷമൊപ്പം,
ക്ഷുത്തിന്നു നൽകനിതരും ഫലവൃക്ഷവും പോൽ
പൃത്ഥ്വീതലത്തിൽ മരുവീടുക നീ പരാർത്ഥം 202

എങ്ങും നിറന്ന മലനാടുകളുള്ള പാണ്ഡ്യാ!
താങ്ങുന്നു സാധുജനമേവരെയും പ്രഭുക്കൾ;
തിങ്ങിക്കവിഞ്ഞ ഫലമേകിയ ഭാരവും മേൽ
താങ്ങാതെ ശാഖയൊടിയുന്നിതുവോ മരത്തിൽ. 203

ബന്ധുത്വമേറെയുളവാകില്ല, മല്ലരോടാം
ബന്ധം ജഗത്തിൽ നിലനിന്നിടു മല്പകാലം;
ചന്തം പെറും ഗുണികളോടുകലർന്നൊഴും തൻ
ബന്ധം ക്ഷമിക്ക യമമൊപ്പമചഞ്ചലം കേൾ. 204

നല്ലോ,രഹോ പറയ,ഝററ,വരന്യ,രെന്നു–
മില്ലാത്തമത്ത്യനളവായ് വരുമാടലെല്ലാം
നന്നായ് തുടച്ചു കളയുന്നവനേ ജഗത്തി–
ലെന്നാമനെന്ന ബിരുദത്തിനു പാത്രമാകൂ. 205

പൊല്ലാത്രമൂഢം, പുലിനഖോപമമല്ലരായോർ
പാല്പായസം ഘൃതമൊഴിച്ചു വിളമ്പിയാലും
കല്ലുള്ള കഞ്ഞി കരിയോട്ടിലൊഴിച്ചു തെല്ലും
നല്ലോർ തരുന്നതിലെഴും രുചികാണുകില്ല. 206

അൻപുള്ള ബന്ധുഭവനത്തിലുഷസ്സിലേകും
വമ്പേറിടും വിഭവമൊക്കെയുമേ കശക്കും
അമ്പുള്ളിടത്ത സമയത്തിലു മേകുമത്തി–
ക്കമ്പോടിലക്കറിയുമേറെയിനിച്ചിരിക്കും. 207

കൊല്ലന്റെ കൂടമതുപോലെ കൊടുത്തു, മമ്പൊ–
ട്ടില്ലാതെ, പററു കൊററൊടൊത്തകലുന്നിതേഭ്യൻ
കൊല്ലന്റെ നല്ലൊരുലയാണി കണക്കു പററി
ച്ചെല്ലും സഖാവിനരികിൽ ഗുണി സൗഹൃദാർത്ഥം 208

നന്നാട്ടുതന്നധിപനാകിയ പുണ്യകീർത്തേ!
എന്നാളു മിങ്ങുടയവർക്കു തുഷ്ടിയേകി
മന്നിങ്കലാക്കു മിടരിന്നിടയാക്കിടാഞ്ഞാ–
ലിന്നിപ്പിറപ്പിലിതിലും പരമെന്തു ചെയ്യാൻ? 209

ചെററും സമത്വ ഗുണമററ നരന്റെ വീട്ടിൽ
കിട്ടും വിധാലനയനോപമ ഭോജ്യവും കേൾ
തെല്ലും തരില്ല, സമഭാവനയുള്ളവൻ ത–
ന്നില്ലത്തുതന്നെ, വിടുകഞ്ഞിയുമേകു മിമ്പം. 210

206 പുലിനഖോപമം—പുലിയുടെ നഖംപോലെ വെൺമയുള്ള

208. കൊല്ലന്റെ............പോലെ—കൊല്ലന്റെ കൂടം പോലെ അടിച്ചടിച്ചു, നിർബ്ബന്ധിച്ചും ആഹാരം കൊടുത്താലും

പററകൊററട്ട്— ഇതിനെ ഉപയോഗിക്കുമ്പോൾ അതിൻെറ ചുണ്ടുകൾ അകലുന്ന ഉലയാണി—കൊല്ലൻ ഉലയാണിയെ ചുട്ടുപഴുപ്പിച്ച് തടിയിൽ തളക്കുമ്പോൾ തടിയോടുകൂടി തീരെ പ്പററിച്ചേർന്നിരിക്കും

210. വിഡാല.........ഭോജ്യം—പൂച്ചക്കണ്ണു പ്രകാശിക്കുന്നപോലെ പ്രകാശിക്കുന്ന വിശേഷ ആഹാരം

---

## 22. സുഖാന്വേഷണം.

ഗ്രന്ഥം പഠിച്ചോരു വിവേകിയൊടൊത്തു കൂടും
ബന്ധം കരിമ്പു മുടിതൊട്ടടിയുണ്ടപോലാം;
എന്നും തിരിച്ചറിവെഴാത്തവനോടു ചേർന്നാ-
ലെന്താം, കരിമ്പിനടിതൊട്ടു ഭുജിച്ചതുംപോൽ. 211

പൊങ്ങും ഝരിധ്വനിയതിൽ ഭയമായ്ഖഗങ്ങ-
ളെങ്ങും പറന്ന മലനാടുകളുള്ള രാജൻ!
കൂട്ടിന്നൊരുത്തനെ വരിപ്പതിനാ,യവന്നെ-
ക്കാട്ടീടുമെന്ന കുലമേന്മയെ നീഗണിക്കു. 212

സ്നേഹം ഗജം പെറുവതിന്നെ വെടിഞ്ഞു നായ്തൻ
സ്നേഹം തനിക്കു വരമെന്നു നിനയ്ക്കുനീണാൾ;
കൊല്ലും കരീന്ദ്രനിരയിട്ടൊരു പാക്കനേയും
കൊല്ലുമ്പൊഴും ശുനകനോക്കുക കാലുനക്കും. 213

വാണാലുമിങ്ങു പലകാലവു മല്ലനോടു
കാണില്ല കൂറു ചെറുകാലവുമായവന്നിൽ;
നീണാൾ വിട്ടുരെ മരുവീടില്ല മാത്മബന്ധം
പേണും നരന്നയെത്തുകാലവുമാർ മറക്കും. 214

ഒരിക്കലും പൂത്ത മലർ കൂമ്പിവരാത്ത മട്ടിൽ
സ്സ്നേഹം ജനിച്ച തണയാസ്ഥിലതാണു സ്നേഹം;
പത്മം വിടൎന്നു മഥ കൂമ്പിയപോലെയാദ്യം
സ്നേഹിപ്പവന്നെ ബുധരൊട്ടു മതിക്കയില്ല. 216

ഒക്കം കവുങ്ങൊടധമൻ ചെറുതാം ഗുണത്താ,—
ലൊക്കുന്നു തെങ്ങിനൊടു മധ്യമനും ജഗത്തിൽ;
പിന്നുത്തമൻ പെരുമൊരേനില നീണ്ടകാല
മെന്നുള്ള മേന്മയോടു തുല്യനഹോ! പനസ്സും. 217

നായ്ക്കാൽ വിരല്ക്കുസമമുള്ളഞെരുങ്ങിവാണും
ഈയ്യാലുതന്നളവുമൻപനു നല്കിടാഞ്ഞാൽ
പോയ്പ്പൂൽക്കുമാരവനെ, നല്ലൊരു ഓരനെ താ—
നായ്പ്പോയടുക്കു മൂലകം ബഹുദ്ദൂരെയായും. 218

അൻപററവൻെറ മുഷിവുത്തമ മൻപിനെക്കാറം,
വമ്പുററ രോഗമതിലും ഹതിയേ സുഖം പോൽ;
കൊല്ലു, മനം തളരുമാറു പഴിച്ചിടാതെ,
കള്ളപ്രശംസ ചൊരിയാതെ ശകാരമേക്കു 219

ഏറെ ജ്ജനങ്ങളൊടു നീണ്ടു കലൎന്നശേഷം
കൂറുള്ളവന്നൊടിണ ചേൎന്നു വസിക്ക ഞായം;
പ്രാണൻ ഹരിക്കുമൊരു പാമ്പിനോടും, പുണൎച്ച
കാണിച്ചു പിൻ, പിരിയുമെങ്കിലതാണു നാശം 220

---

## 23. നന്മ.

കുട്ടിന്നു പററിയവനെന്നു നിനച്ചൊരാളൊ—
ടിഷ്ടം കലൎന്നു, പിരിയാനിടയാകിലും മേൽ
ഭ്രഷ്ടൊന്നു മോതരുതു, നെല്ലതിനമ്മികാണും
സ്പഷ്ടം ജലത്തിൽ നര, ചിററിതറം പൂവിലും കാൺ 221

പൊട്ടിച്ചൊരിഞ്ഞ ജലമോട്ട കയത്തിടാതെ
കെട്ടിപ്പടുക്കമണ,യേ വരുമായ പോലെ
ഇഷ്ടൻ തനിക്കു പിഴചെയ്യുകിലും പിണങ്ങാ–
തൊട്ടിപ്പിടിച്ചു പുലരുന്നിതു ബുദ്ധിമാന്മാർ. 222

നൽത്താലമാരുമലർ ചൂടിയ കാടുകൂട്ടം
പൃത്ഥ്വീതലത്തിനധിനായകനായ രാജൻ!
ചങ്ങാതിതന്റെ പിഴയൊക്കെയുമേ പൊറുക്കും
ചങ്ങാതിതന്റെ ഗുണമെന്തു വിശിഷ്ടമോർക്കു. 223

ഉൽകൃഷ്ട രത്നമെഴുമാഴിയിൽ മുങ്ങിയുള്ളിൽ
കൈക്കൊണ്ടു കപ്പലലയും കടലുള്ളരാട്ടേ!
അൻപററവന്റെ വിരഹത്തെ ഭുജിപ്പവനു–
ള്ളൻപററവൻ മനമുരുക്കിടു മഗ്നിയാവും. 224

പൊന്നോടുകൂടി ഭവനത്തെയെരിക്കിലും നാം
പിന്നും വിടാതെ യനലന്നെയടുത്തു വയ്ക്കും.
എന്നോണ മാത്മസഖിതെററുകൾ ചെയ്യിലും കേൾ
പിന്നും പ്രിയം കരുതിയെത്തുമവന്നടുക്കൽ. 225

വിണ്ണിൽ തൊടും മുളകളുള്ള മലയ്ക്കധീശാ!
കണ്ണിൽ പെടും വിരലറുത്തവരാരുമുണ്ടോ?
കൊള്ളാനനർഘഗുണമുള്ള പ്രിയൻ ചിലപ്പോൾ
കൊള്ളായ്ക കാട്ടുകിലുമത്ര പിണങ്ങിടൊല്ലേ. 226

സ്നേഹിച്ചവൻ പിഴകൾചെയ്യിലു മുത്തമന്മാർ
സ്നേഹം മറന്നവനു കുററമുരച്ചു പോരാ
തോഴൻ പിഴച്ച വഴിതന്നെ തുടന്നു താനും
വാഴുന്ന തേറെ യധമതാമതെന്നു ഞായം. 227

ശബ്ദിച്ചിടുന്ന മലയാറുകളുള്ള പാണ്ഡ്യാ!
ചിന്തിക്ക ലോക വിധി വൈഭവമൊക്കെയും നീ
മിത്രം തരുന്ന വിനതൻ വിധിവൈപരീത്യ–
മോർത്താലുമുള്ള മധുരിക്കുകതന്നെ ചെയ്യും. 228

തന്നൻപനായ് മനമൊരിക്കലുറച്ചവന്നിൽ
പിന്നമ്പി നൂനമതുകണ്ടറിവാകിലും നീ
ക്ഷീണിച്ചിടാതെ ഹൃദയത്തിലടക്കി വച്ചു
കാണിച്ചിടായ്ക്കുകറവമ്പിനു നീ തരിമ്പും. 229

സ്നേഹിച്ച ശേഷമവനുള്ള ഗുണാഗുണങ്ങൾ
ഊഹിച്ചു തേടിയറിയുന്നതിനായലഞ്ഞാൽ
ആരാകിലെന്തൊരുവനുള്ള രഹസ്യ മന്യ-
ക്കാരാൽ പകർന്നു നരനൊത്തു വീഴും നിയത്തിൽ. 230

---

## 24. ദുർമ്മൈത്രി.

ചോരുന്ന കൂര ചൊരിയും ജലമത്രയും മേൽ
കോരിക്കളഞ്ഞു വിട്ടു മീരമുണങ്ങുവോളം
പാരം സുഹൃത്തിനുളവാം ദുരയും മുഴക്കെ
ത്തീരെത്തുടച്ചുവിട്ടുമെന്നവനേ സുഹൃത്താം. 231

സത്തുക്കളോടു കലരുന്ന ഗുണം ഫലത്തിൽ
മർത്ത്യന്നു മാരിചൊരിയുന്നതു പോലിരിക്കും.
ഒത്തന്യരോടു കലരുന്നതു മോർത്തു പാർത്താൽ
പൃത്ഥ്വീതലത്തിൽ മഴയററുവരണ്ടതും പോൽ. 232

നന്നായ് പഠിച്ചറിവെഴുന്നവനോടുകൂടി-
ച്ചേർന്നോരവന്നു സുരലോക സുഖം ലഭിക്കും
ഒന്നും തനിക്കറിവെഴാത്തവനോടു കൂടി
ച്ചേർന്നോനു പിൻ നരകയാതനയും ഫലിക്കും. 233

ഉത്തുംഗമാം മലയജങ്ങൾ നിരന്നനില്ക്കും
ഗോത്രങ്ങളുള്ള നൃപനേ! ഹൃദയത്തിലീരം
ഏലാത്തമർത്ത്യനുളവായൊരു സ്നേഹമോ വൈ-
ശ്ശോലിൽ പടർന്നണയു മഗ്നികണക്കിരിക്കും. 234

ഒക്കാത്തതിന്നു തുനിയുന്നതു,മറ്റു ചെയ്യാ–
നൊക്കും പ്രവൃത്തി വിടുമെന്നതു മൊന്നുപോലെ
നഞ്ചൊത്തതാണവ തരുന്നിതു ദുഃഖമാക്കും,
പഞ്ചേന്ദ്രിയപ്പകയറുത്ത തപസ്വിമാക്കും. 235

ഒന്നേ ജലം ചെളിയു മാമ്പലിനും പൊടിക്കാ–
നെന്നാകിലും കുമുദമബ്ജ ഗുണം പെറുന്നോ?
സത്സംഗ മേകമറിവെങ്കിലു മജ്ഞനോർത്താൽ
ദുസ്സംഗമാന്നു ഫലമേ ഫലമായ്‌വരും കേൾ. 236

തന്തയ്ക്കുടുത്തു വിളയാടിയവന്നെ നുള്ളി
മാന്തി, ക്കൊറിക്കുവതിനിട്ട യവത്തെയുണ്ണും
മന്തീഗണം വിലസിടുന്ന വനത്തി നീശാ!
തന്തിച്ചിടാ, ഹൃദയ ശൂന്യരൊടാന്നു മൈത്രി. 237

തന്തോഴനാടൽ പെരുകുന്നിട മോടിയെത്തി
യന്തം കൊടുത്തു തവി ചെയ്തു വിടാത്തവന്നെ
ഓന്തും പഴിച്ചു നരകത്തിൽ വിടും, സഖാവിൻ
കാന്താ സുഖത്തെ നിരുപിച്ചൊരു കുററമോടേ. 238

തേൻകൂടു കൂടുമചലത്തിനധീശനേ! കേൾ
പങ്കം പെടാത്തവനെ വിട്ടൊരു കള്ളനോടായ്
താൻകൂട്ടുകൂടുവതു, ഗവ്യമയോഗ്യമെന്നു
ശങ്കിച്ചു നിംബരസമുണ്ട തുപോലെയാകും. 239

സൗന്ദര്യമുള്ളവനു സൽഗുണമില്ല, യെന്നാൽ
ലുണ്ണേണ്ട പാലിനൊടു നീരുകലന്നു പോലാം,
വിദ്വാൻ ജലന്നൊടിണ കൂടുകിലോക്ക്, സർപ്പം
മത്തേററ മൂർഖനിണ ചേന്നു നശിച്ച പോലാം. 240

## 25. വിവേകം.

ചന്ദ്രൻ മെലിഞ്ഞു പിറയെന്നു കുറഞ്ഞ കാലം
ചെന്നീടുകില്ലതിനെ രാഹു വിഴുങ്ങുവാനായ്
വെന്നീടുവാനറിവെഴുന്ന ജനങ്ങളും പിൻ
ചെന്നീടുകില്ല,രികൾ ദുർബ്ബലരെന്നു കണ്ടാൽ. 241

ആഴികളിൽ ത്തുറമുഖങ്ങൾ ഭരിച്ച പാണ്ഡ്യ!
ഏഴക്കു തന്നെളിമയാണൊരു ഭൂഷണം കേൾ;
വാഴുന്നതൻ നിലവെടിഞ്ഞവനെ ജ്ജനങ്ങൾ
പാഴെന്നു തള്ളുമവനാന്ന കുലത്തെയും മേൽ. 242

മണ്ണേതിൽ നട്ടുമൊരു കാഞ്ഞിര വിത്തു തെങ്ങായ്
വണ്ണിക്കയില്ല, വടനാട്ടിൽ ജനിക്കുവോരും
പുണ്യം പെറാത്ത പലരുണ്ടു,ഥ തെക്കുവാണും
വിണ്ണേറിടാ, മവനവന്നു ഗ്ഗുണം സ്വകർമ്മം 243

വാഴപ്പഴം മധുരമററവരില്ല, വേപ്പി-
ന്നൂഴങ്ങളോടിട കലന്നു വളന്നതായും;
ധൂത്തററ ദുർമ്മതികൾ തൻ വലയത്തിനുൾ ക-
ണ്ടെത്താം മഹാമതികളേയു മനഗ്ഗളം കേൾ. 244

ഉപ്പേറിടുന്ന കടലോരമതിങ്കലും, ന-
ല്ലുപ്പെന്ന പോൽ മലയിലുപ്പു മെടുത്തു പോരാം;
ഗോത്രങ്ങളല്ല നരനാശ്രയ, മുന്നതിക്കായ്,
വ്യക്തിത്വ മേറുമൊരുവന്നു മനസ്സിനൊപ്പം. 245

പൂക്കുന്ന പുന്നമരമേറെയെഴും നരേശാ!
ഉൾക്കള്ളൊരുള്ള മെഴു മുന്നത മാനുഷന്മാർ
സത്തുക്കളോടിട കലന്നു പിരിഞ്ഞതുണ്ടോ?
ചീത്താരൊടും പ്രിയമെഴാതെ വസിക്ക നന്നാം. 246

തന്നിൽ പടന്നുയരുമൻപു തുടങ്ങിയെല്ലാം
തന്നുള്ളമെന്ന തുണരുന്നവനോടു ചേർന്നാൽ
സമ്മോദമാണുഫല, മന്യരൊടൊത്തു ചേർന്നാ–
ലുന്മാദവും വരുമതോടതി ദുഃഖവും കേൾ. 247

ഇന്നുള്ള മേന്മയഖിലം നിലനിർത്തുവോനും
പിന്നീടു മേന്മ ഉലയും പടിചെയ്യുവോനും
മന്നിൽ തനിക്കു നില മേലിൽ വരുത്തുവോനു–
മൊന്നാണു ഹേതുവതു തന്നറിവൊന്നു മാത്രം. 248

താളം പിടിച്ചുലയുമംബുധി തന്നധീശാ!
നൂലൊത്തുയന്നൊരറിവുള്ളവരും ജഗത്തിൽ
പ്രാരബ്ധവാക്കിലറിവററവരോടു കൂടി–
ച്ചേരുന്നതും സ്വയ മനസ്സോടു, ഭംഗമല്ല. 249

കർത്തവ്യകർമ്മ, മതിനുള്ളൊരു ഭോഗവും സൽ–
പാത്രത്തിൽ ദാന മിവ ഭൂമിയിൽ നിർവ്വഹിച്ചാൽ
യാത്രക്കു പോയഥ സുരക്ഷിതമായ് തിരിച്ചി–
ങ്ങെത്തുന്ന നാവമൊടു ജീവിതമൊത്തിരിക്കും 250

---

## 26. അജ്ഞാനം.

ദാരിദ്ര്യമിങ്ങറിവുവിട്ടതു തന്നെയാണേ–,
ശൌര്യം നിനയ്ക്കിലറിവും, പരഭൂതിയെല്ലാം
സ്ത്രീത്വം വരിച്ചു പുരുഷത്വ മൊഴിഞ്ഞ ഷണ്ഡ–
സ്ത്രീയും പുറത്തു പലഭൂഷണമിട്ട പോലാം. 251

ഗ്രന്ഥം പഠിച്ചറിവെഴുന്നൊരു സൂരികൾക്കും
സന്താപമേറുവതിനുള്ളൊരു ഹേതുവോർത്താൽ
ബന്ധം സരസ്വതിയൊടുള്ളതിലൊന്നു കോപാൽ
ബന്ധങ്ങൾ വിട്ടു ധനലക്ഷ്മി പിരിഞ്ഞതാവാം 252

താതൻ പഠിപ്പതിന്നു ശാസന ചെയ്തതൊന്നും
വേദിച്ചിടാത്ത പിഴചെയ്തൊരു പുത്രനോ, മേൽ
വായിക്കുവാൻ ലിഖിതമൊന്നു പലക്ക മുമ്പും
ചോദിപ്പവന്നടി കൊടുപ്പതിനാഞ്ഞെണീല്ക്കും. 253

വിദ്യാ വിഹീനനറിവുള്ളവർ തൻ സദസ്സിൻ
മദ്ധ്യത്തിരുന്നമൊരു പട്ടിയിരുന്ന പോലാം.
എന്തെങ്കിലും പറയുമെങ്കിലവൻ പരന്മാ-
രെന്താണു കേട്ടതൊരു പട്ടി കുരച്ചതും പോൽ 254

അല്പജ്ഞരോ, ടിയറിവുള്ളവരോടുമേ പോയ്
ജല്പിച്ചിടും, പലതു ശാസ്ത്രമൊഴിക്ക തെററായ്;
ചൊല്ലൊട്ടറിഞ്ഞ ജന, മന്യരപേക്ഷ ചെയ്തും
ചൊല്ലുന്നതില്ല, വരറിഞ്ഞ പദാത്ഥ സാരം 256

താലത്തിലോശയുളവാകുമുണങ്ങി നിന്നോ-
രോലക്ക, പച്ചയിലയാരവ മററിരിക്കും
നൂലൊന്നറിഞ്ഞവർ ഭയന്നുടനൊന്നു മോതു-
ന്നീലാ,ജളൻ പറയു,മുത്തര മേതിനും മേൽ 256

നന്മയ്ക്കുഴാത്ത നരനുത്തമ മാർഗ്ഗമേതും
തന്നേലുരയ്ക്കിലതു കാടി കൊടുത്തിടാതെ
പന്നിക്കു നല്ലമൊരു മാങ്കനി നീരിനൊത്താം,
പാറപ്പുറത്തു ചെറുകുററിയടിച്ചതും പോൽ 257

പാലിൽ പുതച്ചു പലനാളുകൾ ശുദ്ധിചെയ്തെ-
ന്നാലും കറുത്ത കരിചെറുവ വെളുത്ത തുണ്ടോ?
ബന്ധിച്ചുരയ്ക്കുകിലു, മത്ഭുത, മേറിടാ മുൻ-
പുണ്യം പെറുന്നൊരറിവീഷലുമേ ശഠന്നിൽ 258

പൂന്തേൻ ചൊരിഞ്ഞു മണമേറെ വഹിച്ചു നിന്നു-
മെന്തേ പ്രിയപ്പെട്ടവതീച്ചകൾ പൂവിനുള്ളം;
പത്ഥ്യപ്പെടുന്നഴകി നാറിയളിഞ്ഞു ചീഞ്ഞാൽ,
സത്തുക്കൾ തന്നമൃതവാണി വിഷം ജളന്നും 259

നന്നായ് പഠിച്ചു മറിവററവരജ്ഞരാം വി-
ജ്ഞന്നോ പഠിത്തമറിയാതെ പഠിച്ചതാകും
യാചിച്ചിടാത്ത കൃപണൻ പ്രഭുവാണതൊപ്പം
യാചിച്ചതാക്കു മരുളാത്തവനാണു നിസ്വൻ. 260

---

## 27. വ്യർത്ഥസമ്പത്ത്.

ചാരത്തൊരത്തി ഫലമെത്ര വഹിക്കിലും വ-
വ്വാലാമരത്തിലണു ചേക്കയിരിക്കയില്ല;
പാരിൽ പണം പെരുമയററവനേറിയാലും
ചാരത്തതിൻെറ ഗുണ മേഴകളുണ്ട തുണ്ടോ? 261

ഉണ്ടെങ്കിലും മലരു കള്ളിയിലെത്രയും നാം
മണ്ടും പറിക്കുവതിനല്പവു മാഞ്ഞിടാതെ
കണ്ടാകിലും ധനമൊരേ ഭൃതവന്നെ യൊട്ടും
തീണ്ടാതെ മാറുമറിവുള്ളരെന്നു ഞായം 262

ചാരത്തു നീണ്ട കടലുള്ളവരും കുടിപ്പാൻ
ദൂരത്തു നൽകിണറു തേടി നടന്നുപോകും;
ചാരത്തിരുന്ന പിശുനന്നു പണം കൊഴുത്തും
ദൂരത്തുചെന്നു ഗുണിയോടു കലന്നു പോരും 263

ചുററും കടൽക്കര കറങ്ങിവരുന്ന ഭൂവിൽ
ചുററിക്കറങ്ങുമൊരു പുണ്യമതൊന്നുവേറേ;
വിദ്വാൻ വിശന്നു കുഴയുമ്പൊഴു തുണ്ടു വീർത്തു
പട്ടും ധരിച്ചു നടമാടിടുമജ്ഞനെങ്ങും. 264

തന്നുള്ളിലീരമറിയാത്തവനും ജഗത്തിൽ
കുന്നുന്ന വിത്തമതിനുള്ളൊരു ഹേതുവോർത്താൽ
മുജ്ജന്മകർമ്മ പരിപാക ഫലം മറിച്ചി-
ന്നിജ്ജന്മ കർമ്മഫലമെന്നു പറഞ്ഞിടാമോ? 265

സത്തുക്കളോടു സഹവാസമെഴാതെ ശ്രീയും
നിത്യം നിഷിദ്ധരോടു ചേൎന്നു വരുന്നതിനാൽ
സത്തുക്കളും വിരഹവേദനയാൽ ശപിച്ചു
നിത്യത്വമററു ഭുവി ഭൂതി വിഭൂതിയായ് പോയ്. 266

നല്ലോരുദാരനെ വിടാത്ത ദരിദ്രതയ്ക്കി-
ന്നില്ലേ സ്വയം ചെറുതു നാണവുമെന്തുകഷ്ടം!
എല്ലായ്പ്പൊഴും ഖലനെയൊട്ടിയിരുന്നവിത്ത-
മെല്ലാമവന്നു പശയെന്നതു പോലിരിക്കും. 267

ആത്മാഭിമാനമിഹ പോററുവതിന്നു നല്ലോ-
രാത്മാക്കളും തേടുവതുമുണ്ടു വിദേശ വാസം
മററുള്ളപേർ പ്രഭുവിനൊത്തു സുഖിച്ചിടും തൻ
മുററത്തുതന്നെ, യതിലത്ഭുതമെന്തു ചൊല്ലാൻ? 268

ധാന്യം കരയ്ക്കു കതിരോടു കരിഞ്ഞിടുമ്പോഴും
ചെന്നാഘനം പൊഴിയുമേ മഴയാഴിമദ്ധ്യം;
അങ്ങനെഴും ധനവു മൂഴിയിലെന്തിനാമാ-
വൎഷം പൊഴിഞ്ഞ വഴിനിഷ്ഫലമായൊടുങ്ങും. 269

അറിവറേറാൻ പഠിച്ചാലും
പഠിക്കാത്തവനൊപ്പമാം
അറിവുള്ളോർ പഠിക്കാഞ്ഞും
പഠിച്ചുള്ളവനൊപ്പമാം.
പാവമായാലുമൎത്ഥിച്ചീ-
ടാത്തവൻ പ്രഭുവായിടും
വിത്തമുള്ളവനും ദാനം
ചെയ്തില്ലെന്നാൽ ദരിദ്രനാം. 270

# 28. അനൗദാര്യം.

ഉണ്ണാൻ ചമച്ചവകയന്യനു മംശമേകീ
ട്ടുണ്ണുന്നതാണു ചിതമൂഴിയിലാർക്കു മോർക്കൂ;
മന്നിൽ പരന്നെതിരുവാതിലടച്ചശിച്ചാൽ
വിണ്ണിൽ കവാടമടയുന്നിതവന്നു നേരേ. 271

എത്രക്കു, ചെയ്ത, ചെറുധർമ്മവുമോർത്തുകണ്ടാ–
ലത്രക്കുമൊത്തളവു പുണ്യവുമേറിനില്ക്കും;
മുമ്പേ സമൃദ്ധിവരണം ഭുവിധർമ്മമെല്ലാം
പിമ്പെന്നവൻ പഴിപയോധി നടുക്കു താഴും. 272

താൻ നേടിവച്ച മുതൽ താനുമശിച്ചിടാതെ
സാധുക്കളാർക്കുമണുവോളവുമേകിടാതെ
ഭൂതത്തിനൊത്തുലകിൽ വാണജളനെനോക്കീ
ട്ടാഢ്യവും കരുണയാം ഗുണവും ചിരിക്കും. 273

താനും സുഖിച്ചരുളുദാനവുമല്പമെന്യേ
താനേറെ നേടി ധനമെന്ന ജളന്റെ സ്വത്തോ
മാനിച്ചുപെററിഹവളർത്തിയെടുത്തൊടുക്ക
മാണുങ്ങരാം മററനുഭവിപ്പൊരു പുത്രിപോലാം. 274

പാരം പരന്ന ജലധിക്കരെ തന്നിൽവാണും
ദൂരത്തു കൂപ ജലമേവനുമാചരിക്കും;
പാർശ്വത്തിലേറെ ധനമുള്ളൊരു ലോഭിയെക്കാ–
ളർത്ഥിക്കു നല്ല,തതിദൂര ദരിദ്രനോർക്കൂ. 275

ഉണ്ണാതിരുന്ന ധന‘മെന്നുടെ സ്വന്തമാണേ’–
ന്നെണ്ണുന്ന ലോഭിയൊരുവർക്കതു നല്കിടാതെ
എണ്ണുന്നതിന്നെയിവനുള്ളതുമെന്നു ഞാനു,
മുണ്ണാത്ത ഞങ്ങളിരുപേരുമൊരേനിലക്കാം. 276

മാനംപെരുക്കമൊരു നിസ്വനു, ലുബ്ധനെക്കാൾ,
ദീനൻ ധനത്തിനൊരു കഷ്ടവുമുണ്ടതില്ലം
ദീനൻ ധനം കരുതി നിദ്രയിളച്ചിടേണ്ടാ
ദീനംവരാ ധനമവനു കുറഞ്ഞതിന്നാൽ 277

തൻവിത്തമിന്നു പരനേകുകയില്ല താനോ
തൻവീട്ടുകാരു മപരന്നുകൊടുക്കയില്ല;
താൻതന്നെ നാൾകിലുടയോർക്കിടരെന്തു,താൻ പ-
ത്തിട്ടാരുമേകിലിടരില്ല തനിക്കുമപ്പോൾ. 278

അർത്ഥിക്കുവോൻ ചെറുകിടാവു, കൊടുപ്പവൻ ഗോ,-
വർദ്ധനവേകി ചെറുകന്നു കുടിച്ചിടേണം;
ഹേമം പലേതകിടിനേകിയ ശേഷമേ ഗോ-
വേകുന്നപോൽ പരനു നൽകിടുവോരു മുണ്ടാം. 279

സമ്പത്തു നേടുവതിനെന്തു വരുത്തമോ പി-
ന്നമ്പോടു കാക്കുവതിനേറെ വരുത്തമുണ്ടാം
അമ്പേ! ധനം കുറയുകിൽ, പുനരററിടത്തും
തുമ്പം തരുന്നി,ടരിനുള്ളൊരുവിത്തുവിത്തം. 280

## 29. ദാരിദ്ര്യം.

ചെങ്കാവികെട്ടിയുടജത്തിലുലാത്തിയാലും
തങ്കം കരത്തിനകമുള്ളതുതന്നെമെച്ചം;
തങ്കയ്യിലില്ല ധനമല്പവുമെന്നു വന്നാൽ
ചങ്കററു വീണ പിണമെന്നതുപോലിരിക്കും. 281

നീരിന്നുമേറെ ലളിതം സുധ, നെയ്യിനും മേ-
ലാരാഞ്ഞിടാതെ യറിയാം പുക സൂക്ഷ്മമെന്നായ്
ഭൂവിങ്കലെണ്ടു മണു ധൂമവുമുൾക്കടക്കാ-
നാവാത്തിടത്തുമൊരു ഭിക്ഷുനുഴഞ്ഞു കേറും. 282

പാമ്പും പുഴക്കൂരികിലായ് കിളിയെത്തുരത്തി-
പ്പായിച്ചു വേടർ വിളയാടിന കാടിനീശാ!
പൂ പൂത്തിടാത്തണയുകില്ലൊരു വണ്ടു മുറ്റൊ-
രാപത്തിലും തൊട്ടുകയില്ലൊരു നിർദ്ധനന്നെ. 283

പാലേറിനില്ലുമൊരുവന്നെ വളഞ്ഞു പോററും
മാലോകർ, കാകനിര ചീഞ്ഞനിലത്തിനെപ്പോൽ;
മാലേറിനിന്നളികണക്കു തിരിഞ്ഞലഞ്ഞ
കാലത്തവൻെറ കുശലങ്ങളാം കഥിപ്പതാരോ? 284

ദാരിദ്ര്യമൊക്ക് കുലയോഗ്യതയെക്കുറയ്ക്കും
പാരിൽ പുമാൻെറ പല പൗരുഷവും ഹനിക്കും;
നേരേ നിവന്നോരറിവിന്നെയുമാഹരിക്കു-
മാരാകിലെന്തു, പണമററവനോ, പിണംതാൻ. 285

പാരം വിശന്നു വരുവോനൊടു സത്യമായി
ച്ചോറില്ലയെന്നു പറയുന്ന മഹാദരിദ്രൻ
നേരിന്നു തെല്ലു മിടമററ ഗൃഹം വെടിഞ്ഞു
ദൂരത്തിരന്നു കഴിയുന്നതുതന്നെ കാമ്യം. 286

നിസ്വൻ നരൻെറ യുരുവത്തൊടിരിക്കിലും കേൾ
സത്സംഗമററ, മതിവൈഭവമസ്തമിക്കും;
മുല്ലക്കു തുല്യമൊരു പല്ലു വെളുത്തിരുന്നും
പല്ലിന്നു മുല്ലമണ മല്പവുമുള്ളതുണ്ടോ? 287

തന്നെപ്പുണിഞ്ഞൊരവശന്നു കൊടുക്കുവാനാ-
യൊന്നും വിനാതനതു കുക്ഷിയിടക്കുമാത്രം
ഉണ്ടെന്നിരുന്ന ഗതികേടിലു മന്യനാട്ടിൽ
തെണ്ടിത്തിരിഞ്ഞു കഴിയുന്നതുതന്നെ യോഗ്യം. 288

സമ്പത്തൊഴിഞ്ഞളവു മൎത്ത്യനു മുമ്പു തങ്ക-
ക്കാപ്പിട്ട കൈയിലകം നുള്ളിയുടൻ പചിച്ചു്,
ഉപ്പെന്നിയേ വയറിലാക്കി, മനം മറുത്തു
ത്തുപ്പും വിധിയ്ക്കിടവരുന്നിതു പാരിടത്തിൽ 289

നീർച്ചാട്ടമെങ്ങു മുയരുന്ന വനത്തിനീശാ!
വാച്ചേറിയും ഫലമെഴാത്ത തരുക്കളിന്മേൽ
പച്ചക്കിളിക്കുലമൊരിക്കലു മോടിയെത്തി
ഉച്ചത്തിലക്കളകളങ്ങൾ പൊഴിച്ചിടുന്നോ? 290

# 30. മാനം.

സമ്പത്തുയൎന്ന നില വന്നൊരു ശൃംഗനം മേൽ
വന്മുള്ളിലേറി ഞെളിയുന്നതു കണ്ടിടുമ്പോൾ
മാനിക്കുടൻ കരിയുമേ മന മാ വനാന്തം
താനേ നെരുപ്പു പിടിപെട്ടു കരിഞ്ഞിടും പോൽ. 291

ദീനം പിടിച്ചു നിലകെട്ടുഴലുമ്പൊഴും തൻ
ദീനത്തെ മൂൎഖരൊടു ചൊല്ലുകയില്ല മാന്യൻ;
താനേയറിഞ്ഞു തുണചെയ്യുവതിന്നു ചെല്ലും
ധന്യന്നൊടൊട്ടു പറയാതെയിരിക്കുമോ കേൾ. 292

കാണിച്ചിടും പ്രിയയെ നാമതിഥിക്കു, പക്ഷേ
വീണൻ, വിരണ്ടു പ്രട്ടുവോ കുലപത്നിയിങ്കൽ
ദുശ്ശങ്കയാ ലതിഥിയെപ്പുറമുമ്മറത്തു
നിശ്ശബ്ദമൂട്ടു, മിവരെക്കണികണ്ടിടൊല്ലേ 293

കസ്തൂരിയും പുഴുകുമൊത്തു മണത്ത രാജാ!
നിത്യം നര നിഘപരങ്ങളിലൊന്നുപോലെ
ആത്മാഭിമാനമരുളുന്നിതു ശാന്തി, നീയും
തന്മാനമോൎത്തുലകജീവിതമാസ്വദിക്കു. 294

ദുഷ്കൃത്യമന്യരു പിറപ്പിലു മാടലേകം,
ചത്താകിലും ഗുണികളായതു ചെയ്കയില്ലാ;
ചത്തീടുവോനഴലു നിൽക്കു മരക്ഷണം താൻ
നിത്യം ഭുജിക്കുമഴൽ ദുഷ്കൃതി ചെയ്തിടുന്നോൻ. 295

പാരിച്ച പാരിലതി ഭൂതികളോടിരുന്നും
യാചിച്ചവന്നെതിരു ചൊന്നവനെത്ര നിന്ദ്യൻ;
ഇല്ലാതെയായുമൊരു ദുഷ്പ്രഭുവോടിരക്കാൻ
ചെല്ലാത്തവൻ പ്രഭുവരൻ ഭുവിയെന്നു ഞായം. 296

പേടിച്ചു പോകു മധമൻ പശികൊണ്ടിടുമ്പോൾ
പേടിച്ചിടും മൃതിയിൽ മധ്യമരും ജഗത്തിൽ
കാടേറി നിന്നധമ വൃത്തിയിലുൾപ്പെടാതെ
പേടിച്ചിടും പഴിയിലുത്തമരും നിതാന്തം. 297

"നല്ലോരിവൻ കരുണകാട്ടി വസിച്ചു പോന്നു
മില്ലാതെയായ ഖില" മെന്നൊരുവന്നെ നോക്കി
ചൊല്ലും ധനാഢ്യ,രതു കാൺമൊരുത്തമൻ കേൾ
കൊല്ലൻ പെരുക്കു മനലന്നു സമം പ്രതപ്തൻ. 298

ഇല്ലത്തിൽ വന്നൊരതിഥിക്കൊരു ഘോര വാക്കു
ചൊല്ലാതിരിക്കിലതുപോട്ടതു നാണമാകാ;
ദുർവൃത്തിയോർത്തു ഭയമായതുമല്ല, മേലോ-
രാവൃത്തി ചെയ്കിലതടക്കുവതാണു നാണം. 299

കൊന്നുണ്ടിടും പശുവിനെ പ്പുലി, ചത്തതിന്നെ-
ത്തിന്നുന്നതില്ല, പശിമൂത്തു മരിക്കിലും കേൾ;
മാനം നശിച്ച വഴി പോവുകയില്ല നല്ലോർ,
നാകം ലഭിക്കുവതിനായതു മാർഗ്ഗമായും. 300

# 31. യാചിക്കാതിരിക്ക.

'ഞാൻ കാരണം പരനയന്റിട്ടു, മായവൻ ത–
ന്നാങ്കാരമെന്തിനതകം ഭുവി'യെന്നു ചൊല്ലി
തന്നെപ്പുകഴ്ന്നു തിരിയുന്ന ശഠന്റെ പിമ്പേ
ചെന്നീടുമോ ചെറുതുമുള്ളറിവുള്ള വിദ്വാൻ. 301

മർത്ത്യൻ മരിച്ചഥ ജനിച്ചിട്ടു മോക്ഷ തൻ കൺ
പൂട്ടിത്തുറന്ന സമയത്തിനകത്തു, മന്നിൽ
അർത്ഥിച്ചുവെന്ന പഴിയുണ്ടു വസിപ്പതെക്കാറം
ക്ഷുത്തേകിടും ദുരിതമുണ്ണുവതാണു മെച്ചം. 302

ഇല്ലായ്മയേറിയൊരു വേളയിരന്നിടാനായ്
ചെല്ലും നരൻ, വദനമൊട്ടു കറുത്തിടാതെ
ചെല്ലും പറഞ്ഞുപചരിച്ചിടുവോന്റെ മുമ്പിൽ
ചെല്ലും, മുഖം മറിയുവോന്റെ യടുത്തു പോമോ? 303

സമ്പത്സമൃദ്ധി, ജഗദീശനമൊത്തു തന്മേ–
ലൻപെന്നിയേ പിരിയുവാനിട വന്നിടത്തും
തമ്പേരിനൂന മെഴുമാറു പണപ്പിശാചിൻ
മുമ്പിൽക്ഷണം തലകുനിക്കുകയില്ല ധീരൻ. 304

പൊന്നൊത്തകം കരുണയുള്ളവരോടുമേ പോയ്
ചെന്നങ്ങിരന്നിടുവതുത്തമമല്ല ചൊല്ലാം
യാചിക്കുവാൻ കരുതവേ കരിയും ഹൃദന്തം
യാചിച്ചു കിട്ടുമളവേതു വിധത്തിലാകും? 305

തുമ്പം വരട്ടെ വരുമെങ്കി, ലകന്നു പോട്ടേ
യിമ്പങ്ങളെങ്കിലതു പോലെ,യി രണ്ടിനേയും
തുല്യപ്പെടുത്തി വിടുമെന്നവനേതു തുമ്പം,
ചൊല്ലെന്തിനായ വനിരക്കണമൂഴിമേൽ മേൽ. 306

കാട്ടും മലപ്പുറവുമുള്ള മഹീപതേ കേൾ
നീണാൾ പിറക്കുമുയിരേറെ നവംനവങ്ങൾ;
അർത്ഥിച്ചവൻെറ മുഖമുന്നി ഹസിച്ചിടാത്തോൻ
പുത്രൻ ജഡത്തിലിനി വന്നു പിറക്കയില്ല. 307

ദാരിദ്ര്യബാധയതിരററ,റിവും പിരിഞ്ഞു
മാറിക്കിതച്ചു ധനികന്നെയണഞ്ഞൊരുത്തൻ
അർത്ഥിച്ചിടത്തെ, തിരു ചൊല്ലുകിലത്തടത്തിൽ
ചത്തങ്ങു നിന്നപടി യങ്ങനെ നിന്നുപോകും. 308

താനിന്നൊരുത്തനെ സമാശ്രയമായ് വരിച്ചു
മാനിച്ചവൻെറ തുണ നേടിവരാതെ, കഷ്ടം
മാനം വെടിഞ്ഞു പലരോടു മിരപ്പതെക്കാൾ
മാനം വിടാതെ യിടരിൻ പിണിയുണ്ടതത്രേ 309

പണ്ടേയടുത്തു പഴകുന്നതു മുൻനിറുത്തി-
ക്കൊണ്ടേക നന്യനൊടു വേണ്ടതു തെണ്ടിടുമ്പോൾ
മിണ്ടാതിരിക്കി ലുളവാം വ്യഥ പണ്ടുമോർത്താ
ലുണ്ടായിടാത്ത പടി നിത്യനെരുപ്പിനൊക്കും 310

---

## 32. സഭാബോധം.

വിദ്വൽക്കുലം സഭയിലോതുവതുററു കേൾക്കാ-
തുദ്ദണ്ഡരായ് സ്വമതമൊക്കെയുറക്കെ യോതി
വാദിച്ചതൊക്കെ വലുതെന്നു ശഠിച്ചു മൂഢോ
ന്മാദങ്ങളൊന്നു മറിവുള്ളവൻ കാട്ടുകില്ല. 311

വായിൽ ചുരന്ന വിധമെന്തു മുരച്ചു, ശാസ്ത്രം
വായിച്ചുവക്ക സമമോടി നടക്കുവോനെ
പേരില്ലധീത,ന വിവേകികൾ സൂരിവൎഗ്ഗ-
ക്കാരെദ്ദൂഷിച്ചു ലഹളക്കു വരുന്നതിന്നാൽ. 312

തോരാതെ വായ്നുരയുവോളമെത്തും പുലമ്പി,
യാരെങ്കിലും നലമുരയ്പ്പതു കേട്ടിടാതെ,
സാരങ്ങളൊന്നു മണരാതെ, യറിഞ്ഞതും മ-
റ്റാരോടുമോതിയറിയാത്തവരുണ്ടനേകം. 313

ചിന്തിച്ചു സ്വന്തനിലയിൽ ചെറുതും പഠിക്കാ-
തെന്തോ ഗ്രന്ഥക്കളെരചെയ്തവിധം വിഴുങ്ങി,
വിദ്വത്തെഴും സഹൃദയാവലിമദ്ധ്യമേറി-
ച്ചർദ്ദിച്ചു തൻ ജളതകാട്ടിവരും പലേരും. 314

അന്യന്റെ മേൽ വിജയവാഞ്ഛയോടേ, മൃഗം പോ-
ലൊന്നും ഗ്രഹിക്കവതുവിട്ടുമനം കലങ്ങി
കന്നം കറുത്ത ജളനോടെതിരു തൎക്കമോതാൻ
ചെന്നോന്നു തന്നരിയ പല്ലുകൾ കയ്യിലാവും. 315

വാഗ്ജാലമായ,റിവെഴാതെ പഠിച്ചു, കേൾപോർ
കയ്യാന്നമട്ടിലതിവേഗിയുരച്ചുവെന്നാൽ
തിട്ടം, ബുധാളി,യവനെപ്പെറുമീറ നോയിൻ
കഷ്ടം സഹിച്ചവളെ യാത്ര കരഞ്ഞു പോകും. 316

ഗ്രന്ഥങ്ങൾ നേടിയധികം ചരതിച്ചു വയ്ക്കോ-
രെന്താണ,തിന്റെ പരിപാലകർ മാത്രമാവും
ഗ്രന്ഥം പഠിച്ചറിവെഴുന്നവരന്യ ഹൃത്തിൻ
ചന്തത്തിനായതിനെഴും പ്രഭപാറിനില്ക്കും. 317

ശാസ്ത്രങ്ങളാം പാക്ഷവതിനുജലസൈരിണീ തൻ
മാത്തട്ട പോലധിക മുന്നതമെത്ര കേമം;
പ്രാപ്തത്തിനൊട്ടരുതതും വധുവിൻ ഹൃദന്തം
കുത്തുള്ളിലോട്ടൊളിയു മെന്നതുപോല ഗാഢം. 318

കാലിക്കലം തൃണമശിച്ചു നടന്നലഞ്ഞു
ല്ലോലം ലസിച്ചു മലയുള്ളൊരു ഭൂപതീന്ദ്രാ!
മേലും പഠിച്ചു പൊരുളിൻ പൊരുളൊത്തു നോക്കാ
തേലിച്ചുരച്ച പൊരുളാം നൂലിനു ചേർന്നതാമോ? 319

നല്ലോരു വംശമതിൽ വന്നു പിറന്നിടാത്തോൻ
തെല്ലും പരൻ പതറി യോതുകിലോ ചിരിക്കും
ചൊല്ലാം കുലീന നപശബ്ദമെതും മറന്നു
തെല്ലെങ്കിലും ഗുണമുരയ്ക്കുകി ലേറുകൊള്ളും. 320

---

## 33. കിഞ്ചിജ്ഞത്വം.

സത്തുക്കളൻ പൊടുര ചെയ്ത വചസ്സിലൂറും
സത്തൊക്കെയും നുകരുമത്ര വിവേക മുള്ളോർ
സത്തിന്നെവിട്ടൊ രവിവേകികളോ ദുഷിക്കും
സത്യത്തിൽ നായി നറുവെണ്ണയെയെന്നപോലെ 321

നാററംപെറും തുകലശിപ്പൊരു നായ്ക്കു പാൽച്ചോ–
റേററം ഗുണം പെരുകിയും മണമുള്ളതാമോ?
മാറേററിടുന്ന മൊഴി സത്തമരോതിയാലും
കാററിൽ പറത്തി വിടുമായവ മൂഢരെല്ലാം. 322

കണ്ണൊന്നമച്ചു തുറപ്പതിനുള്ളിലായ് ത്തൻ
കണ്ണായ പ്രാണനൊഴിയുന്ന തറിഞ്ഞിരുന്നും
മർത്ത്യന്നു മർത്ത്യനപകാരിയതായ് വരാത്തോൻ
ചത്താലുമെന്തു, ഭുവി ജീവനൊടേയിരുന്നു. 323

ഏറിപ്പലരു മൊരുമിച്ചു സദസ്സിലേകൻ
കേറി പ്പരന്നു പരിഹാസ മുരച്ചതെല്ലാം
അന്യൻ പൊറുക്കി ലിവനങ്ങനെ ചത്തിടേണം
പിന്നും തനിക്കയിരിരിക്ക കിലത്ഭുതം താൻ. 325

വാർദ്ധക്യ മേറിയുടലററു വിഴുന്നതിൻ മു–
മ്പിദ്ദേഹ ധർമ്മമുലകിന്നു ചൊരിഞ്ഞിടാഞ്ഞാൽ
തള്ളീടുമിങ്ങവനെ വീട്ടു ജനങ്ങളും, മേൽ
തള്ളപ്പെടുന്നറിക ഭൃത്യജനങ്ങളാലും 326

അല്പത്തനം പെരുകി താൻ സ്വയമുണ്ടിടാതെ
യെപ്പോഴു മന്യനൊരു ധർമ്മവുമേകിടാതെ,
ദേഹത്തിനൊത്തുയിരിനും ഗതിനേടിടാതേ
പാഴാക്കിടും മനുജ ജീവിത മജ്ഞരെല്ലാം 327

ഏറെച്ചെറുപ്പമതിലേ, മറുലോക സൗഖ്യ–
മാരാഞ്ഞു ധർമ്മമനിശം ഭുവിചെയ്തിടാത്തോൻ
ചാകുമ്പൊ,ഴുള്ള നിധികൈവിരൽ കൊണ്ടു കാണി–
ച്ചാകുമ്പൊഴ,ന്യരതു കൊള്ളയിടും കഠോരം. 328

അല്പജ്ഞ,രോക്ക്, ധനമററു കെടുമ്പൊഴാട്ടെ,
കെല്പററു രോഗനിര പെട്ടുഴലുമ്പൊഴാട്ടെ;
ധർമ്മം സ്മരിക്ക, മതു വിട്ടു സുഖം വരുമോഠം
ധർമ്മം മറക്ക,മിവനെങ്ങനെ ജന്മമാററാൻ? 329

തൻ ജീവനൊത്തു കരുതുന്ന സഖാക്കളേയും
കഞ്ചൻ കൃതാന്തനയിരുററി വിടുന്ന തെന്നും
കണ്ടാലുമാക്ക മൊരുവസ്ഥ വനശ്വരം മേ–
ലുണ്ടെന്നു തെല്ലു മവനിങ്ങു നിനയ്ക്കയില്ല. 330

## 34. അജ്ഞത.

കൊല്ലുന്ന വൃത്തിയെഴുമന്തകനോ ഹരിക്കാൻ
നെല്ലായ്പ്പൊഴും പരുവമോർത്തു കഴിഞ്ഞിടുമ്പോഴും
സംസാരിതൻ പെരുമയെ ത്തിളനീരിലാമ
സന്തോഷമോടു വിളയാടിയ പോലിരിക്കും. 331

നന്നായ് കുടുംബഭരമൊക്കെ നിവൃത്തി ചെയ്തി-
ട്ടന്നായിടാ മിതര ധർമ്മ നിവൃത്തിയെല്ലാം
എന്നോർത്തിടുന്നതു കുളിപ്പതിനാഴി തീരം
ചെ ന്നൂർമ്മിതൻ ധ്വനിയൊഴിഞ്ഞതു കാത്തപോലാം 332

വംശം, വിവേക,തപവും കുലമേന്മയും നൽ
പ്രായം പ്രഭുത്വ മിവയെത്രയു മാണ്ടിരുന്നും
പൂർവ്യ പ്രഥക്, പ്രഭവ സത്യമറിഞ്ഞിടാഞ്ഞാൽ
ഗവ്യം പെടാത്ത സിതഭക്തമതിന്നു നേരാം. 333

ചൊന്നാൽ ഗ്രഹിക്കുവതുവിട്ടൊരു മൂഢനോ ക-
ല്ലിന്നോളവും ഗുണമെഴാത്തവനാണു പാർത്താൽ
നന്നാ ണിരിപ്പിനൊരു കല്ലു, കിടക്കുവാനും
നിന്നീടുവാനു മുതകുന്നു, ചരിക്കുവാനും. 334

ഉണ്ടാകയില്ല ചെറുലാഭമെങ്കിലും കേ-
ട്ടുണ്ടായ പോലെ പരദൂഷണമേറെ യോതും
കോപം തടുക്കുവതിനൊട്ടുതകാത്ത പച്ച-
പ്പാവങ്ങളെ പ്പുരവിയും പഴിമൂഢനോതും. 335

പൂന്തെന്നൽ വായ്ക്കു മുദധിക്കരെയുള്ള രാജൻ!
സ്വന്തം മതിപ്പു മറിയാത്ത നരന്റെ മാനം.
ആശിച്ചുവെങ്കിലതു കൈവിരൽ കൊണ്ടു കീറാ-
നാശിച്ചു താനു പലമൊന്നിതെയെന്ന പോലാം. 336

333. പൂർവ്യ...........സത്യം — ജനനഹേതുകമായ സം-
സ്കാര വിശേഷം. സിതാഭക്ത — കണാൻ വെളുപ്പുള്ള ചോറു്.

ഉണ്ടീട്ടവാൻ, പണി, യൊരല്പവുമെങ്കിലും നെയ്–
ക്കിണ്ടിക്കു ചുററു മണയുന്നു പിപ്പീലി ജാലം
പണ്ടും മനുഷ്യർ ധനികന്നെ യൊരല്പനെന്നായ്
ക്കണ്ടാലു മെന്തു? നിഴൽപോലെ യടുത്തു കൂടും. 337

നന്മയ്ക്കതിന്നു മൊരു കാരണമായിടാതെ,
ധർമ്മങ്ങളാക്കുമൊരു കാലവുമേകിടാതെ,
തന്മാനിനിക്കരുളിടാതെ സുഖം, യശസ്സും
തന്മേലെഴാത്ത ജളനെന്തിനു വാണിടുന്നു? 338

ഇങ്ങോട്ടുവന്നു ബഹുമാന മണച്ചവന്നോ–
ടങ്ങോട്ടവജ്ഞ കരുതുന്ന നരന്റെ മൈത്രി,
അങ്ങോരവത്തൊടലയും കടലേഴുമൂഴി
യെങ്ങുള്ളതും തരുകിലും മധുരിക്കയില്ല. 339

തന്റെടവും കുലമഹത്വവുമൊക്കെ യന്യൻ
കൊണ്ടാടുമെങ്കിലൊരു വന്നതു മേന്മയാകും;
താനായുരസ്സിലുള്ള മന്നിതിലന്യരാൽ തൻ
മാനം കെടുപ്പതിനു മാത്രമുയർന്നുനില്ക്കും. 340

---

## 35. അധമത്വം.

വായെത്തുറന്നു നരധാന്യ മിടുന്നിടത്തും
കോഴിക്കു കുപ്പ ചികയും തൊഴിൽ തന്നെയിഷ്ടം
ചൊല്ലിക്കൊടുക്കുകിലു മുത്തമശാസ്ത്രസാരം
ചെല്ലുന്നിതിങ്ങധമർ നീചവഴിക്കു മാത്രം. 341

ശാസ്ത്രം പഠിച്ച മതിമാൻെറ യടുത്തുനാം പോയ്
ശാസ്ത്രം പഠിച്ചു പുലരാമിനിയെന്നു ചൊന്നാൽ
ശത്രുത്വ ഭാവമൊടു മൂഢനെണീററു വേഗം
നിദ്രക്കു പോകു മഥവാ തെറിവാക്കുരക്കും. 342

ഐശ്വര്യമേറെ യുളവായൊരു യോഗ്യനെന്നാൽ
ലേശം തനിക്കു നിറഭേദമെഴാതെ വാഴും;
ഐശ്വര്യ മേറിവരുവോ രളവല്പനായാ
ലാശിച്ചിടും വിഭുവിനും പ്രഭുവായി വാഴാൻ. 343

ഏററം കുറഞ്ഞൊരു പകാരമതിന്നെയും കേ-
ളൂററം പെരുത്ത പടി പോററിടു മുത്തമന്മാർ;
മുററം പെരുത്തൊരുപകാരവു മല്പമെന്നായ്
ചാററിപ്പുറത്തിവിടു മല്പ ജനങ്ങളോർക്കു. 344

തീററിക്കു നല്ല വക വേണ്ടതു പൊൽക്കലത്തിൽ
തീററീടിലും രുചിപെടാത്തൊരു സാരമേയം
എച്ചിൽ പ്പുറമ്പിലുഖയും വിധ,മാരുമേ മാ-
നിച്ചാലുമിങ്ങധമർ നീചവഴിക്കു നീങ്ങും 345

ഉണ്ടാകിലെന്തരുചനൊത്ത മഹൽപ്രഭാവം
മിണ്ടുന്നതില്ലതിനെ യാരൊടുമേ മഹാന്മാർ;
കൊണ്ടാടിടുന്നധമ നല്പമുയർച്ചയേയും
തിണ്ടാടിടും പടിയവൻെറ യടുത്തു ചെന്നോർ. 346

സ്വർണ്ണത്തിലേ പണിതു മുത്തുകളുന്നിയാലും
കണ്ണിൽ പെടുന്നതിനു പാദുകമെത്ര നന്നാം?
എണ്ണാൻ പെരുത്ത ധനമുള്ളവനേയു മാരു-
മെണ്ണുന്നവൻെറ തൊഴിലിൻ ഗുണമോത്തുമാത്രം. 347

കോപിച്ചുരയ്ക്കു മയലാരൊടു, മന്യനേരം
താപങ്ങളിൽ പ്രിയമുദിച്ചിട്ടു, ദേവനേയും
ആപത്തിലും പരിഹസിച്ചിട്ടു, മന്യരോടും
ശാപത്തോടേ കരുണയറ്റലയും നികൃഷ്ടൻ 348

തന്നെ പ്പണിഞ്ഞരികിൽ വന്നവനെ പ്പഴിക്കാ–
തൗന്നത്യമുള്ള ജനമൻപു ചൊരിഞ്ഞു നില്ക്കും;
എന്നാളുമങ്ങധമരോ സഭമുന്നിലേവ–
ച്ചന്യായമായ് പരിഹസിച്ചു വിടും നിരാഭം. 349

ധാരാളമായ് ചെറുതൃണങ്ങൾ പറിച്ചുനല്കി–
പ്പാരാട്ടിയാലു മൂഷഭങ്ങൾ രഥത്തിനാമോ?
പാരം പണം പെരുകിയാലു മശ്ശുദ്ധ പൂർവ്വാ–
ചാരം വിടാതെ മരു ന്ന കൃശൻ,കൃശൻ തഥൻ. 350

## 36. നീചത്വം

ജ്ഞാനം ലഭിച്ചു വരുമാറു ചെറുപ്പമായും
താനറ്റ വൃത്തിയൊരുവൻ ഭുവിചെയ്തു പോരാ;
ജ്ഞാനം പെറായ്കിലതി വൃദ്ധനുമത്ര ചെയ്യും
ഹീനന്നു ചേർന്നോരപ വൃത്തികൾ നാണമെന്യേ 351

നീരെന്നുമുള്ള കുളമൊന്നിൽ വസിക്കിലും മ–
ണ്ഡൂകം പുറം വഴുവഴുപ്പു കളഞ്ഞതില്ല.
ശാസ്ത്രങ്ങളെന്നു മുരുവിട്ടു മടിക്കു തത്ത്വം
മാത്രം ഗ്രഹിപ്പു തരുതേ ചെറുബുദ്ധിയുള്ളോർ 352

കണ്ണിന്റെ മുമ്പിലൊരുവന്റെ ഗുണങ്ങൾ പോലും
വണ്ണിച്ചിടുന്നതരുതെങ്കിലു, മനേക ദോഷം
എണ്ണിപ്പറഞ്ഞൊരു സദസ്സിലവന്റെ മാനം
മണ്ണാക്കിടും രസനയെന്തൊരു ലോഹ മാവാം? 353

പൊങ്ങിപ്പണിഞ്ഞൊരു നിതംബമെഴും കുലസ്ത്രീ
ശൃംഗാരവേഷമൊരു താളുമണിഞ്ഞു പോരാ;
പുത്തൻ ജലം പഴയതും കവരുംവിധം തൻ
സ്ത്രീത്വം പെരുക്കി വിടു മന്യ വധുക്കളെല്ലാം. 354

തന്മേലറഞ്ഞ പടിതാണിടുമെങ്ങുമെന്നായ്
പോന്നുള്ളതാ മുളികണക്ക മഹാനിഷിദ്ധൻ
താനായൊരുത്തനൊരു നന്മയുമേകിടാതെ
തന്മേലറഞ്ഞവനു മാത്രമെത്തും കൊടുക്കും. 355

ഓക്കുന്നു കാട്ടു വിളവക്കുറവൻ വനത്തിൽ
ഓക്കും നിലം കൃഷികൾ കഷ്കനും ഭുജിക്കാൻ;
ഓക്കും മറ്റാൻ പരകൃതം ഗുണമെപ്പോഴും പി-
ന്നോക്കും ഖലൻ നിയതമന്യനു ദോഷവും കേൾ 356

നന്നൊന്നു ചെയ്തു പിഴ പിന്നവനായിരം ചെ-
യ്തെന്നാലു മങ്ങവ പൊറുത്തിടു മുത്തമന്മാർ
നന്നെന്നു ചെയ്തതൊരു നൂറിലുമൊന്നുപോലും
നന്നല്ല യെങ്കിലധമൻ സകലം മറക്കും 357

പന്നിക്കവൻ തറിയടിച്ചഥ കാൽവിലങ്ങി-
ട്ടെന്നാലു മിങ്ങതു മദം പെടുമാനയാകാ;
ആഢ്യൻ ക്ഷയിച്ചു മുഷിക്കും പര, നാക്കുമേ തൻ
ഭാഗ്യത്തിലും പരനു വല്ലവനല്ലൊരിഭ്യൻ. 358

ഇന്നെത്തിടും ശുഭമെനിക്കി, നിനാളെയുണ്ടായ്
വന്നെത്തിടാ മപരനാളി, തിയെന്നുമെന്നും
ചിന്തിച്ചിരു ന്നൊടുവിലൊന്നു മറിഞ്ഞിടാതെ-
യന്ത്യം വരും വനജ പത്രഗതിക്കു തുല്യം. 359

നീരിൽ കിടന്നു, നിറവും നറു പച്ചയായു
മീരം പെടാതൊരു ശതാവരി യെന്നപോലെ
തീരാ സമൃദ്ധിയില്ല മാർദ്രതവിട്ടു കല്ലാ-
ഘോരക്ഖലന്റെ കനവും ധരതാങ്ങിടുന്നു. 360

355. ആശാരി പണിചെയ്യുന്ന ഉളി എത്രത്തോളം അറയുന്നുവോ അത്രത്തോളം താഴുന്നു. അതുപോലെ ചിലർ ഉപദ്രവിക്കുന്തോറും മാത്രം പരസഹായം ചെയ്യുന്നു.

359 വന......തുല്യം—ചെളിയിൽ ജനിച്ചു, ചെളിയിൽനിന്നുതന്നെ വളർന്ന്, ആ ചെളിയിൽ തന്നെ ഒടുങ്ങുന്ന താമരയുടെ അനുഭവമാണ് ഇല്ലായ്മയിൽ അഥവാ അജ്ഞാനത്തിൽ തന്നെ ഉണ്ടായി ഒടുങ്ങുന്ന ജീവരാശികളും ഉള്ളത്

---

## 37. പലവകനീതികൾ.

ഇല്ലെന്നിരിക്കിലൊരു നായിക പത്തനത്തി-
ലില്ലൊന്നുമെന്നു വരു മെത്തുമിരുന്നിടത്തും
ചേണെററ മേലി, തരു മണ്ഡിതമായുമൊട്ടും
കാണാൻ പെടാത്ത കൊട്ടുകാനനമെന്നപോലെ. 361

വാൾ വ്യൂഹമാം വലിയ കാവലിനുള്ളിലെന്നും
മേവും കൊട്ടും തടവിലും തരളാക്ഷിപാർത്താൽ
തെറ്റാത്തിടാതെ മരുവുന്നതു ചെറുനേരം
തെറ്റാത്തുപോന്ന സമയം ബഹുദീർഘമല്ലോ. 362

‘കാണട്ടെ നിൻെറ അടി’ എന്നവാൾ കാലനത്രെ,
കാലേയെഴാത്ത വധു കാന്തനു കുന്തവും താൻ;
‘തിന്നു ചമച്ചവക’യെന്നവാൾ പേയുമായ്ത്തീ–
ർന്നു പുമാനു മരണായുധമായ് വധുക്കൾ. 363

തന്നാത്മനാഥയപ മൃത്യു വടഞ്ഞ ശേഷം
പിന്നും വരിച്ചു തുലയു, പിണിയുണ്ടറിഞ്ഞോർ
ഓതിക്കൊടുത്ത പുനരും പുത്രബന്ധമേറ്റോർ
തന്മേൽ സ്വയം ശിലയെടുത്തെറിയുന്ന പോലാം. 364

വീട്ടിൽ തപസ്സിലമരും നിലയുത്തമം പി–
ന്നിഷ്ടപ്പെടുന്ന ഭവവാഴ്വതു മധ്യമം താൻ
കിട്ടായ്കിലും, ധനമതിന്നൊരു ലോഭിതൻ പി–
ന്നൊട്ടിച്ചരിപ്പതധമത്വവുമെന്നുറയ്ക്കു. 365

ജ്ഞാനത്തെ നേടിവരുമുത്തമർ, ജീവിതത്തി–
ലൂണും കഴിച്ചു മരുവുന്നവർ മധ്യമന്മാർ
വേണുന്നപോൽ വയറിനെങ്ങു മലഞ്ഞലഞ്ഞു
കേണീടുമിങ്ങധമരും, ഭുവിനിദ്രയെന്യേ. 366

ചെന്നെല്ലു വിത്തിഹ കുതിർന്നു മുളച്ചു വീണ്ടും
ചെന്നെല്ലുവാച്ചു വയലാകെ വളർന്നമട്ടിൽ
ഒന്നാംതരം മധുര ഭൂമികളുള്ള രാജൻ!
തന്നച്ഛനുള്ളറിവു നന്ദനനും ലഭിക്കും 367

സാക്ഷാൽ പ്രഭുക്കം, ഉറിവുള്ളവരും കെട്ടമ്പോ—
ളക്കൗലടേ യരത്തുപോലെ സമൂഢരിക്കും;
കീഴ് മേലിലെന്ന നില നേടിവരുന്ന ലോകം;
കീഴ് മേല്യയന്ന കുടതന്നടെ കാമ്പു പോലെ 368

ക്കമ്പിട്ടു വീണു മൃതരാവുകയാണു ഭേദം.
സമ്പത്തതിച്ചു മരുവും പ്രജകാംക്കധീശാ!
അൻപോട്ടു വാണ ഗ്രുണിതൻ പിണിയാററവാനായ്
മുമ്പിട്ടിടാത്ത മനുജാധമർ കുന്നിലേറി. 369

ആററിൽ പെരുത്ത പുതുവെള്ളവു, മാരെയും മേൽ
പാറുന്ന ദാസിയുടെ യിമ്പവുമൊന്നു പോലാം;
വഷം നിലച്ചു പുതുവെള്ളമാറും, ധനത്തിൻ
വഷം നിലയ്ക്കി ലകലുന്നിതു ദാസിമാരും. 370

361. വൃക്ഷങ്ങളാൽ നിബിഡമായിരിക്കുന്നതു് കാട്ടിനഴകാണു്. അതുപോലെ മേഘങ്ങളാൽ മൂടപ്പെട്ടിരിക്കുന്നതും. എന്നാലും ഒരു ദോഷമുള്ളതു് കാട്ടിനകം കാണാൻ കഴിയുകയില്ലെന്നതാണു്. ധാരളം മററ സമ്പത്തുകാം ഉള്ള ഒരുഗ്രഹവും നായികയില്ലെങ്കിൽ ശൂന്യമായിപ്പോകുന്നു.

368. കുട മടക്കി വച്ചിരിക്കുമ്പോാം അതിൻെറ കാമ്പു് താന്നിരിക്കും—നിവക്കുമ്പോാം പൊങ്ങും. ഇതുപോലെ പൊങ്ങിയു താണും വരുന്ന കുടക്കാമ്പു പോലെ.

370. പെയ്യുപ്പോാം ആററിൽ ഉണ്ടായ പുതുവെള്ളം, മഴ തീരുമ്പോാം ഇല്ലാതായിപ്പോകുന്നതു പോലെ പണം കൊട്ടുക്കമ്പോഴുണ്ടായ ദാസീ സ്നേഹം പണം തീരുമ്പോാം നിലച്ചു പോവുന്നു.

# ആനന്ദകാണ്ഡം

## 38. ദാസി.

ദീപം പരത്തുമൊളിയും, ഭുവി,ദാസി കാട്ടും
സ്നേഹങ്ങളും, പിരിയുകില്ല ഗുണത്തിൽ രണ്ടായ്;
തൈലം കുറഞ്ഞളവു കെട്ട വിളക്കു പോൽത്തൻ
ശീലം വിടുന്നസതി കാശു കുറഞ്ഞുകണ്ടാൽ, 371

നല്ലംഗ സൗഷ്ഠവ മൊടാഭരണങ്ങൾ ചാർത്തി–
ത്തുള്ളിത്തുളുമ്പി നടകൊണ്ട നതാംഗ, വിത്തം
കൊള്ളുന്നമുമ്പു മല ചാടിടുമെന്നു കാട്ടും,
കള്ളത്തിൽ വാതമുളയും പദമോട്ടിടും പിൻ 372

വാനോർ വണങ്ങിയിരവും പകലും നമിക്കും
വൈകുണ്ഠ വാസി ഹരിയാകിലുമാട്ടെ യോർക്കു
കൈയ്യിൽ പണം കുറയുമെങ്കിലവൻ തിരിച്ചു
പോയിടുവാ നവളവന്നെ നമിച്ചു നില്ക്കും. 373

ചിന്തിക്കിലോ മൃദുലഭാഷിണിമാർക്കു ചേർക്കാ
ചന്തം വെറും കൃപണ നപ്രിയ നാലുമൊപ്പം
ചെക്കാട്ടിടുന്ന പറവാണിയനാകിലും തൻ
കയ്യുൾ പണം പെരുകുമെങ്കിലനംഗ തുല്യൻ. 374

കൂട്ടും കുയത്തിലരവം വശമൊന്നു മിന്നി,
നാട്ടാതെയേകവശമോങ്ങിയ വ്ളാങ്കിനും പോൽ
കാട്ടും പുമാനു മധുരാംഗിയു; മീ ജഡം ചേ–
ന്നൊട്ടാനടുത്ത നരനോക്ക് വെറും മൃഗം താൻ 375

നൂലിൽ കൊരുത്ത മണിയെന്നതു പോലെ മാരൻ
മാല്യററിണങ്ങു പിരിയാത്തൊരു കോകവും പോൽ.
ഭാവിച്ചു പിന്നെയൊരു പോരജമായ് തിരിഞ്ഞെ-
ന്നായോളെയിന്നു തൊടുമോ, വിടുമോ മനസ്സേ! 376

ശ്ലാണിച്ചു കാട്ടു പശുവിന്നു സമം പണത്തെ-
ക്കാണും പടികളെ ഹരിച്ചു,ഥ മൂരിയെപ്പോൽ
വീണോരിടത്തടികമിഴ്ന്നു കിടക്കുവോളെ-
പ്പേണീടുവോനെ യുലകിൽ പലരും ഹസിക്കും. 377

ജ്ഞാനം ലഭിച്ചു ചിര മുക്തിയടഞ്ഞിടാനായ്
ധ്യാനം വരിച്ചു നരനോരുകയില്ല പാരിൽ
പൊന്നിന്നെ നോക്കിയധരങ്ങളും വിടിന്ന മൂഢ-
പ്പെണ്ണിൻ പരുത്ത കുചമുണ്ടു നശിച്ചു പോരാൻ. 378

തുമ്പം പരന്നു വിളയിച്ചിടുവാൻ മനസ്സി-
ലമ്പററ ചിന്തയവഗാഢ മൊളിച്ചു വച്ചു്,
അമ്പേ തനിക്കപരനിൽപ്രിയമററഭാവം
തമ്പോറടിച്ചു കുലടക്കുവരും മാത്രമൊപ്പം. 379

ചിത്തം തനിക്കൊരുവരോടു രമിച്ചിരിക്കേ,
വിത്തത്തിനായ് പലരൊടും പ്രിയമോങ്ങിവയ്ക്കും
നൽത്താമരാക്ഷിയുടെ വിദ്യകളും മാനുഷൻ ത-
ന്നുള്ളത്താരറിഞ്ഞു മറിയാത്ത ഫലം ഭവിപ്പൂ. 380

372. പണം കിട്ടുമ്മുമ്പ് ദാസി ഉത്സാഹം ഭാവിക്കും. കിട്ടിയശേഷം തനിക്കു വാതത്തിൻെറ സുഖക്കേടാണ്, തന്നെക്കൊണ്ടു ഒന്നിനുമാവില്ല എന്നു് ഭാവിക്കും.

374. പണമില്ലാത്തവനെ ദാസി വിഷത്തെപ്പോലെ വെറുക്കുന്നു. പണം കൊടുക്കുന്നവൻെറ പണം എങ്ങനെയുള്ളതെന്നു് അവൾക്കറിയേണ്ട.

375. അടിവശം വെളുത്തും പുറവശം കറുത്തും ഉള്ള മീനിനെപ്പോലെ തൻെറ ഇഷ്ടാനിഷ്ടങ്ങൾ ദാസി മാററിമാററി പ്രയോഗിച്ചുകൊള്ളുന്നു.

376. എപ്പോഴും ഇണ ചേൎന്നിരിക്കുന്ന കോകത്തിനും പിണങ്ങുന്ന ആണാടിനെപ്പോലെയുമാണ് ദാസി.

377. കാട്ടുപശു ഓരോന്നും മണത്തു നടക്കും—സൂരി. കിടന്നാൽ ഒരേ കിടപ്പ്.

380. ദാസിയുടെ സൂത്രങ്ങൾ പഠിച്ചവരും പിന്നെയും അവളെ അടുക്കുന്നു.

---

## 39. പതിവ്രത.

ഇന്ദ്രാണിയൊത്തു പുകൾ പെററവളാകിലും തൻ
ചന്തം രസിപ്പതിനു തന്നുടെ പിമ്പൊരാളും
തിണ്ണം പതുങ്ങിവരുമെന്നു തൊഴിഞ്ഞ ശുദ്ധ-
പ്പെണ്ണേ പുമാനു ഭവനത്തിനു ഭൂതിയാകും. 381

നീരെങ്കിലും ചെറുതനത്തിയശിച്ചു വാഴാൻ
പോരാത്ത കഷ്ടതയിലും ഭവനേ വിരുന്നായ്
ചേരും ജനങ്ങളെയുമമ്പൊടു സൽക്കരിച്ചെ-
ല്ലാരും സുഖിച്ചു പടി വാണിടുമേ കുലീന. 382

മാരിക്കുമേൽ ചുവരിടിഞ്ഞു വിഴുന്നു ചോരും
കൂരപ്പുറം വഴിതുറന്ന ഗൃഹിലും കേൾ
വിഘ്നം വരാതെ ഗൃഹധൎമ്മമെതും ഭരിക്കാ-
നൊക്കുന്ന സാധ്വി മരുവുന്നിടമേ ഗൃഹം കേൾ. 383

ചീരൊത്തു തൻ പ്രിയഹിതത്തി നണിഞ്ഞൊരുങ്ങി
യുരാക്കു നല്ല സഖിയാ യകനാണമോടേ
നിത്യം പ്രിയന്നു സഖിയായ്, ചില നേരമെല്ലാം
വൎത്തിച്ചിടും പ്രണയ കോപമൊടേ സുശീല. 384

(കുലസ്ത്രീ വേശ്യയെ പഴിക്കുന്നു)

"പണ്ടെന്നെ വേട്ട പുതുനാളിലുദിച്ച നാണ-
മുണ്ടിന്നു മെങ്കിലൊരു തമ്പി ധനം കൊതിച്ച്
തീണ്ടും പരന്നെ ഭുവിയെങ്ങനെ" യെന്നു് ദുഃഖം
പൂണ്ടിട്ടു കേൾക്കുമൊരു സീത ജഗത്തെ നോക്കി. 385

ദാനം കൊടുത്ത നരനാന്ന വിഭൂതി, ശാസ്ത്രം
പേണിപ്പഠിച്ച നരനാണൊരു വിദ്യ പോലാം.
നാണം പൊഴിച്ച കുലമാനിനി തന്റെ ചന്തം
വീരൻ വഹിച്ച പടവാളിനു തുല്യമാകും. 386

(നായിക തോഴിയോടു പറയുന്നു)

ഊരിൽ, കറുത്തു മഥ ചോന്നുമിരുന്ന ധാന്യ-
മൂരാളൊരേ വിലമതിപ്പീ ലളന്നിടും പോൽ
മൽക്കാന്തനും പലരെയും പുണരുന്ന മെയ്യോ-
ടേകാന്തയാ മിവളെയും പുണരുന്നു കഷ്ടം ! 387

(നായകന്റെ വിരഹത്തെ അറിയിച്ച ദൂതനോടു്
നായികയുടെ പരുഷോക്തി.)

അപ്പാ! കടപ്പ മുട്ട മുണ്ടിനിടത്തു മുന്തി-
യെല്ലാപ്പം പ്രിയക്കു ഗുണമററവർ ഞങ്ങളോർക്കു;
അപ്പൂരുഷർക്കു വസനത്തിൽ വലത്തു മുന്തി-
യെല്ലാപ്പായ്തകം കുലടകൾക്കിതു ചൊല്ലുനീ പോയ് 388

(നായിക തോഴിയോടു് പറയുന്നു)

നീരേറി നീളെ നിലമുള്ളൊരു നായകൻ തൻ
മേലിച്ച തീണ്ടുവതിലും കരയുന്നതും ഞാൻ
മാറോടു മാറുരസി യന്യകുചാകിൽ പൂശും
മാറോടു ഷസ്സിലവനെ ക്കണികണ്ടതും ഞാൻ 389

(നായിക ദൂതനോടു പറയുന്നതു്)

പൂവിന്നരുമ്പു വിടിരുന്നൊരു മാലയാലെൻ
പൂമെയ്യണിഞ്ഞരുള്ള മെൻ പ്രിയനെന്നു നീയും
ചൊല്ലാതിരിക്ക രസമറെറാരു ഞാൻ കരിമ്പിൻ
പുല്ലാണു, തണ്ടിനിണയാ മസതിക്കി തോളു. 390

381. ചാരിത്ര്യവതിക്കു് കാമുകന്മാരുണ്ടായിരിക്കയില്ല

382. കുലീന ഇല്ലായ്മയിലും പ്രസന്നയായിരിക്കും. അവൾ അതിഥികളെ വെറുപ്പിക്കുകയില്ല.

385. ദാമ്പത്യാരംഭത്തിൽ പുരുഷനുണ്ടായിരിക്കുന്ന സ്നേഹം ക്രമേണ കുറയുന്നതിനാലാണു് പിന്നീടു് പരസ്ത്രീകളിൽ പ്രിയം കൂടുന്നതു്. സീത—സതി – ചാരിത്ര്യവതി.

386. സ്ത്രീകൾക്കു മുദ്ര, നാണമാണു്. ഈ ആയുധം കൊണ്ടു് അവൾ തന്റെ ചാരിത്ര്യത്തെ സംരക്ഷിക്കുന്നു.

388. മുണ്ടിന്റെ ഇടതുമുന്തി (അററം) ഉപയോഗപ്പെടുത്തപ്പെടാതെ വെറുതേ കിടക്കും. വലതു മുന്തി മറിച്ചും.

389. അന്യകുചാകിൽ — പരസ്ത്രീകളെ പുണർന്നതിനാൽ അവരുടെ കുചങ്ങളിൽ നിന്നും പററിയ കുറിക്കൂട്ടു്,

390. പരസ്ത്രീകളെ പ്രാപിക്കുന്ന ഭർത്താവിനു സ്വന്തം ഭാര്യ കരിമ്പിന്റെ ഇലപോലെ മധുരമററും പരസ്ത്രീകൾ കരിമ്പിൻ തണ്ടുപോലെ മധുരിച്ചും ഇരിക്കും.

---

# 40. വിരഹം

(വിരഹ ദുഃഖശമനത്തിനായി തോഴി നായികയോടു് പറയുന്നു)

പൊങ്ങിക്കളിച്ചു മറിയുന്ന തരംഗ ജാലം
തിങ്ങും സമുദ്രമതി നിശ്ചരനായ പാണ്ഡ്യാ!
കാമത്തിനെന്തുരുചി ചെററ ചതഞ്ഞിടാഞ്ഞാൽ
കാമിക്കു നീണ്ട വിരഹാതപമാണു കാമ്യം. 391

(വിരഹ ദുഃഖം സഹിക്കവയ്യാതെ നായിക തോഴിയോടു് പറയുന്നതു്)

മാറത്തു മാലയണിയിച്ചു തലോടി, നാഥൻ
മാറിപ്പിരിഞ്ഞ കമനിക്കു ദിഗന്ത മാകെ,

മാരിക്ക മുൻപു മുകിലിന്നിടി കേട്ടതെല്ലാ–
മാരാലടുത്ത മരണാരവ മൊത്തിരിക്കം. 392

392. ശൈത്യമേറിയ വർഷകാലരാത്രികൾ കാമിനീ കാമുകന്മാൎക്കേററവും ഇഷ്ട പ്രദങ്ങളാണ്. ആകാശത്തിലെ ഇടി ശബ്ദം ആസന്നമായ മഴയെ സൂചിപ്പിക്കുന്നു. ഹൃദയത്തിനമൃതു ചൊരിയാനുള്ള ഹേമന്തരാത്രിയുടെ ആഗമനത്തെ ഓൎമ്മിക്കുന്നു. പക്ഷെ, എന്തു ചെയ്യാം കാമുകൻ അടുത്തില്ലല്ലോ. അതിനാൽ കാമിനിക്ക് ഇടിമുഴക്കം മരണമുഴക്കം പോലെ തോന്നിപ്പോകുന്നു.

(നായകന്റെ വിരഹദുഃഖമറിയിച്ചപ്പോൾ നായികയ്ക്കുണ്ടായ അവസ്ഥാഭേദത്തെപ്പററി തോഴി നായകനോട്)

കമ്മാളരന്തി സമയം പണിയായുധങ്ങൾ
ചുമ്മാതെ വച്ചരികിലത്ര മയങ്ങിടുമ്പോൾ
പൂമാല കോൎത്തതിനെ നായിക നോക്കിയോതും
"പ്രേമസ്വരൂപനണിയാതെ യിതെന്തിനെന്നായ്" 933

(വിദേശങ്ങളിൽനിന്നും പ്രത്യാഗതനായ നായകൻ കേൾക്കാൻ ദൂതനോടു പറയുന്നതു്)

നേരേ ചെമന്നണയുമക്കനെ നോക്കി, യക്ക–
ണ്ണീരും തുടച്ചു, സതി ശയ്യയിൽ വീണു,താണും,
ചീരാന്ന കൈത്തലമതിൽ തല ചാച്ചു, പൂർവ്വ
പ്രാരംഭണം നിശകളെണ്ണി മയങ്ങി മാഴ്കും. 394

394. പൂർവ്വ—നിശകൾ— കാമിനീ കാമുക സമ്പക്കം ആദ്യമായി ഏപ്പെട്ടതിനെത്തുടൎന്നുള്ള പ്രാരംഭകാല നിശാവേളകൾ. ആ രാത്രികളിൽ താനനുഭവിച്ച അമൃതാനന്ദാനുഭവങ്ങളെ ഉരുവിട്ടും അയവിറക്കിയും കൊണ്ടെന്നു സാരം.

(താൻ കണ്ട സംഭവത്തെ നായകൻ ദൂതനോടു പറയുന്നു)

കണ്ണേൻ പ്രിയയ്ക്കു കയൽ മീനിണയെന്നു നണ്ണി–
യുണ്ണാൻ കുളക്കരുവി പിന്തുടരും ശോഭയാം

കണ്ണിന്നു മേൽ പുരികമത്തു കുലച്ച വില്ലെ-
ന്നെണ്ണിബ്ബ് ഭയന്നവളെയക്കിളി കൊത്തിയില്ല. 395

395. കയൽമീൻ—വെള്ളത്തിൽ അതിവേഗം ചുററി ത്തിരിയുന്ന ഒരു മത്സ്യം. കുളക്കരുവി—കുളങ്ങളുടെ ചുററും പാറന്നു ജീവിക്കുന്ന ചെറിയ കുരുവിപ്പക്ഷി

(നായിക സങ്കേതസ്ഥലത്തെത്തി നായകനോടു രമിച്ചിട്ടു
തിരിയെ ആഗതയായ വിവരം ധാത്രിമുഖേന
അറിഞ്ഞ മാതാവിന്റെ മനോഗതം)

ശോണാംബലിൻ മണമെഴും നറവാ, യുപസ്ഥം
പേണുന്നതിംബ മൊട്ടു മാളിന മംഗളാംഗീ
ചെഞ്ചാറിനാൽ തടവിയാലു മസഹ്യമാം പാ-
ദഞ്ചീർത്തകൽ മുനകളെങ്ങനെ താൻ സഹിച്ചു? 396

(നായക വിരഹ മറിഞ്ഞ നായികയുടെ തൽക്കാല
നിലയെ തോഴി നായകനോടു പറയുന്നു.)

ഓലക്കണക്കെഴുതു മാരവമററ സായം-
കാലത്തില ക്കമനിയും മലർ മാലയെ ക്കേറം
പിച്ചങ്ങെറിഞ്ഞു, കുളിർ കൊങ്ക പൊതിഞ്ഞിരുന്ന
നൽചന്ദനം തടവിമാച്ചഥ വീണു കേണാഠം. 397

397. കടലാസു നടപ്പിൽ വരുന്നതിനു മുമ്പ് എഴുത്തു കഠം എല്ലാം ഓലയിലായിരുന്നല്ലോ. കച്ചവടവും കണക്കും അന്നും ഉണ്ടായിരുന്നു. സംയോഗത്തിനേററവും പററിയ സമയത്താണ് വിരഹം കൊണ്ടുള്ള വേദന പ്രകടമാവുന്നതു്.

(നായകനോടു പറഞ്ഞയച്ച സങ്കേതസ്ഥലത്തിന്റെ
ദുർഗ്ഗമതപത്തെ ഓർത്തു് അർത്ഥവത്തായി നോക്കിയ
തോഴിയോടു് നായിക പറയുന്നു)

കാന്താര മാർഗ്ഗമതി ദുർഗ്ഗമമെങ്കിലും മൽ
ക്കാന്തന്റെ പിമ്പിവരം ഗമിപ്പതി നല്ലലെന്തേ?

അശ്വത്തെ വാങ്ങിയവനാ ക്ഷണമേ പഠിക്ക-
നശ്വത്തിലേറി വിരുതോടു സവാരി ചെയ്യാൻ. 398

(തലേ ദിവസം മകനു കാണിച്ച ഉത്സാഹാഹ്ലാദങ്ങ
ളുടെ കാരണം പിറേറദിവസം മനസ്സിലാക്കിയ
മാതാവിൻെറ മനോഗതം)

കുത്തും കുചാഗ്രമണിമാലയു മെൻെറ മെയ്യിൽ
കുത്തിപ്പുതഞ്ഞ പടി പുൽകി യതിന്നലെ ക്കേറം
ഞാനെന്തറിഞ്ഞു, വല്ലമിന്നു പുലിക്കു മുമ്പേ
മാമ്പേട പോയ വിപിനം വഴി പോയിടാ നോ? 399

(തൻെറ വിരഹ ദുഃഖാധികൃതെ നായിക
തോഴിയോടു പറയുന്നു.)

പൊൽക്കുംഭ മൊത്ത കുചമുള്ളൊരു തോഴിയേ കേൾ
മുക്കണ്ണനോടു ഫണി, കാകനു മമ്മയും കേൾ
ചെയ്യുന്നു കുററ,മതി ദുർഘട മാർഗ്ഗമെല്ലാം
പൊയ്ത്തങ്ങിടുന്നു വസുവിന്നു കൊതിച്ച കാന്തൻ. 400

400. മുക്കണ്ണ...........മമ്മയും - കാമദേവനെ ചുട്ടെരി ച്ചിട്ടു വീണ്ടും ഉജ്ജീവിപ്പിച്ച ശിവനും ചന്ദ്രനെ വിഴുങ്ങിയിട്ടു വീണ്ടും മോചനം കൊടുത്ത രാഹുവും. കുയിലിൻെറ മുട്ടയെ തൻെറ കൂട്ടിൽ അടകാത്തു കൊത്തിപ്പിരിച്ചു വിടുന്ന കാക്കയും എന്നെ പ്രസവിച്ച മാതാവും.

എല്ലാം നിയതി ഹേതുവാൽ എന്നുസാരം.



# "തിരുവല്ലം കൃതികൾ"

1) മായാതിരസ്കാരം

2) ഒഴിവിലൊടുക്കം

3) കൈവല്യനവനീതം

4) ഗോപാലഗീത

5) കൈരളീവിഹാരം

6) നാലടിയാർ

7) തായുമാനവർ ഗീതാവലി (അച്ചടിയിൽ)